THE CHURCH WEEKLY

വാല്യം 18 | 1964 ഫെബ്രുവരി 23 | ലക്കം 8

# ക്രിസ്തുവിന്റെ നേരെ അടച്ച വാതിലുകൾ

THOUGHT FOR THE WEEK

Words are easy, like the wind,
Faithful friends are hard to find
— Shakespeare

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

ഫെബ്രു. 23. മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ (പഴയ സെമ്മിനാരി)
24. മാർ മത്തായിശ്ലീഹാ.
മാർച്ച് 4. പാതിനോമ്പ്.

## വരിസംഖ്യ

| | രൂ. | ന.പ. |
|---|---|---|
| ഒരു വർഷത്തേക്ക് | 6 | |
| 6 മാസത്തേക്ക് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ച് വീക്കിലി,
കോട്ടയം.

പ്രസിദ്ധമായ മാരാമൺ കൺവൻഷനിൽ പ്രസംഗിച്ച ഡോ. സ്റ്റാൻലി ജോൺസ് നാം ജീവിക്കുന്ന യുഗം ക്രിസ്തുവിൽ കേന്ദ്രീകൃതമായ ഒരു നവയുഗമായിത്തീരട്ടെ എന്ന് ആശംസിക്കുകയുണ്ടായി. കേരളത്തിലെ ക്രൈസ്തവസഭ അഭിമുഖീകരിക്കുന്ന വിഷമപ്രശ്നങ്ങൾ ക്രിസ്തുവിനെപ്പററിയുള്ളതല്ലെന്നു അദ്ദേഹം പറഞ്ഞു. ക്രിസ്തുവിനോടൊപ്പമോ അതിലധികമോ പ്രാധാന്യംകൊടുത്തു് ചില കാര്യങ്ങൾ കൂടി ചേർത്തിട്ടുണ്ടു്. അക്കാര്യങ്ങളാണു് ഭിന്നതയുണ്ടാക്കുന്നതെന്നുള്ള ഡോ. സ്റ്റാൻലി ജോൺസന്റെ വിശകലനം വളരെ യഥാർത്ഥമായിതോന്നുന്നു.

ബാവാകക്ഷി മെത്രാൻകക്ഷി എന്നിങ്ങനെ തൃശ്ശൂർ ആസ്ഥാനമാക്കിയുള്ള കൽദായ സുറിയാനിസഭയിൽ ഒരു പുതിയ പിളർപ്പുണ്ടായിട്ടുണ്ടു്. ക്രിസ്തുവിനെ പ്രതിയുണ്ടായ ഒരു ഭിന്നതയാണതെന്നു മനസ്സിലാക്കിയിട്ടില്ല. അതിനു മുമ്പു് മാർത്തോമ്മാസഭയിൽ ഒരു പിളർപ്പുണ്ടായി. ഇവാഞ്ചലിക്കൽസഭ ഉടലെടുത്തതു് അതിൽനിന്നാണു്. ക്രിസ്തുവാണോ ആ ഭിന്നതയ്ക്കു് കാരണം? പാത്രിയർക്കീസുകക്ഷിയും കാതോലിക്കാകക്ഷിയും തമ്മിൽ അര ശതാബ്ദത്തെ കലഹം നടന്നു. ക്രിസ്തുവിനോടുള്ള സ്നേഹത്തിന്റെയും വിശ്വസ്തതയുടെയും ഫലമായിരുന്നു ആ ഭിന്നതയെന്നു് ആരും ചിന്തിക്കുന്നില്ല. വഴക്കുകൾക്കും പിരിച്ചിലുകൾക്കും ഇടയാക്കിയിട്ടുള്ള കാരണങ്ങൾ ക്രിസ്തുവിനെ സംബന്ധിച്ചുള്ളതല്ലെന്നു് വ്യക്തമാണു്. അങ്ങനെയുള്ള കാരണങ്ങൾ അപ്രധാനങ്ങൾ അല്ലായിരിക്കാം. മർമ്മപ്രധാനമായ പല സത്യങ്ങളും തത്വങ്ങളും പ്രമാണങ്ങളും ഭിന്നതകൾക്കു കാരണമായിരുന്നുവെന്നുള്ളതു ശരിയാണു്. എന്നാൽ ആ കാരണങ്ങൾക്കു് ക്രിസ്തുവിനു് സമമായ പ്രാധാന്യം ഉണ്ടായിരുന്നോ എന്നുള്ളതാണു് പ്രശ്നം.

ഡോ. സ്റ്റാൻലി ജോൺസിന്റെ പ്രസംഗത്തിൽ ഒരു ഹൈന്ദവസ്നേഹിയുടെ പരാമർശനം ഉദ്ധരിച്ചിരുന്നു. ഇന്ത്യയുടെ ചരിത്രത്തിൽ നാലുപ്രാവശ്യം യേശുക്രിസ്തുവിന്റെ നേരെ വാതിലടച്ചുകളഞ്ഞുയെന്നു് ഹൈന്ദവനായ ഒരു കോളജ് പ്രിൻസിപ്പൽ പറഞ്ഞു. ഒന്നാമതായി സുറിയാനിസഭയിൽകൂടി ഭാരതത്തിനു് യേശുക്രിസ്തുവിനെ സംബന്ധിച്ചു് സ്ഥായിയായ ഒരു കാഴ്ചപ്പാടു നൽകാൻ കഴിഞ്ഞില്ലെന്നാണു് ആ സ്നേഹിതൻ ചൂണ്ടിക്കാണിച്ചതു്. സുറിയാനിസഭയിൽനിന്നു് ഭാരതം പ്രതീക്ഷിച്ചതു് ക്രിസ്തുവിനെപ്പററി ശരിയായ കാഴ്ചപ്പാടായിരുന്നു. പകരം എന്താണു് നാം നൽകിയതു്. നൂററാണ്ടുകളായി ക്രിസ്തുവിനെ ഏതെല്ലാം തരത്തിൽ മറച്ചുവയ്ക്കാൻ സാധിക്കും അതെല്ലാം നാം ചെയ്തിട്ടുണ്ടു് ജീവിതത്തിൽ ക്രൈസ്തവചൈതന്യം പ്രതിഫലിപ്പിക്കാൻ ചില അവസരങ്ങളിൽ ചില സുറിയാനിക്കാർക്കു് കഴിഞ്ഞിരിക്കാം. എന്നാൽ ഒരു സഭയെന്ന നിലയിൽ ഹൈന്ദവഭാരതത്തെ ക്രിസ്തുവിങ്കലേക്കു് ആകർഷിക്കാൻ സുറിയാനിസഭയ്ക്കു് കഴിഞ്ഞിട്ടുണ്ടെന്നു് അവകാശപ്പെടാൻ നിവൃത്തിയില്ല. കഴിഞ്ഞ അര ശതാബ്ദത്തെ ചരിത്രം ക്രിസ്തുവിനു അവമാനകരമായ ഒന്നാക്കിത്തീർക്കാൻ സഭയ്ക്കു സാധിച്ചിട്ടുണ്ടെന്നു പറയാം. കോടതികളിലും പുറത്തും നടന്ന വാദങ്ങൾ ക്രൈസ്തവമായ വിശ്വാസങ്ങളെയും സ്വഭാവമഹിമയെയും പ്രതിഫലിപ്പിച്ചില്ല. ഓരോ ഇടവകയിലും നടന്ന തർക്കങ്ങളും കേസുകളും ചുററുമുള്ള ഹൈന്ദവസഹോദരർക്കു് നമ്മെപ്പററി മതിപ്പോ വിശ്വാസമോ തോന്നത്തക്ക വിധമല്ലായിരുന്നു,

രണ്ടാമതു വാതിലടച്ചതു പാശ്ചാത്യവ്യാപാരികൾ ഇവിടെവന്നപ്പോഴാണു്. അവരും ക്രിസ്ത്യാനികളായിട്ടാണു് ഇവിടെ വന്നതു്. അവർ കൊണ്ടുവന്ന ക്രിസ്തുവിനെ വാസ്കോ ഡി ഗാമാ, ക്ലൈവു് മുതലായവരിൽ കൂടി ഭാരതം കണ്ടു. അവരോടു ഭാരതീയർ പറഞ്ഞതു്, "ഞങ്ങൾ നിങ്ങളെ വെറുക്കുന്നു. നിങ്ങൾ കൊണ്ടുവന്നിരിക്കുന്ന യേശുവിനെ ഞങ്ങൾ ഇഷ്ടപ്പെടുന്നില്ല" എന്നാണു്. അവരും ക്രിസ്തുവിന്റെ നേരെ വാതിൽ അടയ്ക്കുവാനേ സഹായിച്ചിരുന്നുള്ളു. അവർ ഒരു സാമ്രാജ്യം ഇവിടെ സമ്പാദിച്ചു. പലതും ഇവിടെ ചെയ്തു. ചില നന്മകളും

അവർ ഏറ്റെടുത്താതിരുന്നില്ല. എങ്കിലും ക്രിസ്തുവിൽ കേന്ദ്രീകൃതമായിരുന്ന ഒരു ജീവിതമല്ലായിരുന്നു അവരുടേതു്. ക്രിസ്തുവിനെ അവർ മറച്ചു കളഞ്ഞു.

പിന്നീടു് ഇൻഡ്യയിലേക്കു ക്രിസ്തുവിനെ കൊണ്ടുവന്നതു ബ്രിട്ടീഷ് ഭരണമേധാവികളും രാജ്യതന്ത്രജ്ഞന്മാരും സൈന്യങ്ങളുമാണു്. അവരുടെ കാര്യം പറയാനില്ല. ഭാരതീയരായ ഹിന്ദുക്കൾക്കു് ക്രിസ്തുവിനെ ഇഷ്ടപ്പെടാൻ കഴിയുമെന്നു ആ ഹിന്ദുപ്രിൻസിപ്പൽ പറഞ്ഞു. എന്നാൽ ഇൻഡ്യയിലേക്കു വന്ന ഭടന്മാരെ ഭാരതീയർ ഭയപ്പെട്ടു അവരിലെങ്ങും ക്രിസ്തുവിനെ കാണാൻ ഹിന്ദുവിനു കഴിഞ്ഞില്ല. രാജ്യതന്ത്രജ്ഞന്മാർ സംശയിക്കപ്പെടുക മാത്രമാണു് ചെയ്തതു്. അവർ കൊണ്ടുവന്ന ക്രിസ്തുവിനെതിരെ ഹിന്ദു കതകടച്ചു കളഞ്ഞു.

അവസാനമായി വന്നതു് അധഃസ്ഥിതരെ ഉയർത്താൻ വന്ന മിഷ്യനറിമാരായിരുന്നു. ഈ പരിശ്രമം കൂടുതൽ സ്വീകാര്യമായി ഹിന്ദു കണ്ടു. എന്നാൽ മതപരമായ ഉപാധികളിൽ കൂടി ഇൻഡ്യയിൽ വിദേശാധിപത്യം ഉറപ്പിക്കാൻ അവർ കൂട്ടുനിന്നു. അവർ കൊണ്ടുവന്ന ക്രിസ്തുവിൻെറ നേർക്കും ഹിന്ദു കതകടയ്ക്കേണ്ടിവന്നു. ഇപ്പോഴും യാതൊരുത്തരോടും ബന്ധപ്പെടാതെ ക്രിസ്തു ഏകനായി വന്നാൽ ഹിന്ദു അദ്ദേഹത്തെ സ്വാഗതം ചെയ്യുമെന്നാണു് ആ ഹൈന്ദവമാന്യൻ പറഞ്ഞതു്. യേശു സ്വന്തം നിലയിൽ ഇൻഡ്യയിൽ ആഗതനായാൽ മാത്രമേ ഹിന്ദുവിനു ക്രിസ്തുവിൻെറ നേരെ വാതിലടയ്ക്കാതിരിക്കാൻ കഴിയൂ. ആ നില ക്രിസ്തുവിൻെറ പേരിൽ പ്രവർത്തിക്കുന്നവർ വരുത്തിവച്ചതാണു്. സഭയായും, വ്യക്തിപരമായും ക്രിസ്തുവിൻെറ പേരും ധരിച്ചു നാം ചെയ്യുന്ന പ്രവൃത്തികൾ ക്രിസ്തുവിൻെറ നേരെ വാതിലടയ്ക്കാൻ ഒരു ഹൈന്ദവനെ പ്രേരിപ്പിക്കുന്നെങ്കിൽ അതിൻെറ തെററു വാതിലടച്ചവൻെറ പേരിൽ അല്ല. ക്രിസ്തുവിൻെറ പേരിൽ ചെല്ലുന്നവരെ സ്വീകരിക്കാത്തവരുടെ വീട്ടിൽനിന്നും, നാട്ടിൽനിന്നും കാലിലെ പൊടിപോലും തട്ടിക്കുടഞ്ഞിട്ടുപോരണമെന്നു് കർത്താവു നിർദ്ദേശിച്ചിരുന്നു. അങ്ങനെ തിരസ്ക്കരിക്കുന്നവർക്കു് അതു് നിർഭാഗ്യകരമായിരിക്കുമെന്നും ക്രിസ്തു മുന്നറിയിപ്പു നൽകിയിട്ടുണ്ടു്. എന്നാൽ ഭാരതത്തിലെ ഹിന്ദുസമുദായം ക്രിസ്തുവിൻെറ നേരെ വാതിലടച്ചതു് അവരുടെ കുററമല്ലല്ലൊ. ക്രിസ്തുവിനെയും കൊണ്ടു ചെന്നവർ, ക്രിസ്തുവിനെ കാണിക്കാതെ സ്വന്തം ബലഹീനതകളെയാണു് പ്രദർശിപ്പിച്ചതു്.

---

# വിദ്യാലയങ്ങളിൽ ക്രിസ്തീയവും സാന്മാർഗ്ഗികവുമായ വിദ്യാഭ്യാസപാഠപദ്ധതി

ജനുവരി 10 മുതൽ 21 വരെ ജബൽപൂരിൽ ലയണാർഡു് തിയോളജിക്കൽ കോളജിൽ ചേർന്ന അഖിലേന്ത്യാ കരിക്കുലം കോൺഫറൻസ് ഇൻഡ്യൻ വിദ്യാലയങ്ങളിൽ 1 മുതൽ 11 വരെ ക്ലാസ്സുകളിലെ ഉപയോഗത്തിനായി രണ്ടു പാഠപദ്ധതികളുടെ അടിസ്ഥാന രൂപരേഖകൾ തയ്യാറാക്കിയിരിക്കുന്നു.

25 സഭകളുടെ പ്രതിനിധികളായി 55 പേർ സന്നിഹിതരായിരുന്നു.

ഇന്ത്യയിലെ ലക്ഷോപലക്ഷം ബാലികാബാലന്മാർക്കും യുവജനങ്ങൾക്കും സാന്മാർഗ്ഗികവും ആത്മികവുമായ പരിശീലനം നൽകേണ്ടതിൻെറ ആവശ്യകത ഗവർമ്മെൻറിൻെറയും മതസംഘടനകളുടെയും ശ്രദ്ധയ്ക്കു് വിഷയീഭവിപ്പിച്ചിട്ടുണ്ടു്. ശ്രീ പ്രകാശ കമ്മിററിയുടെ റിപ്പോർട്ടുതന്നെ ഈ ആവശ്യം ഊന്നിപ്പറഞ്ഞിട്ടുണ്ടല്ലൊ. ഈ പശ്ചാത്തലത്തിൽ ജബൽപ്പൂർ സമ്മേളനത്തിൻെറ ജോലിയിൽ ഇന്ത്യയിലെ ക്രൈസ്തവസഭകൾക്കു് പ്രത്യേക താല്പര്യമുണ്ടായിരിക്കും.

ജബൽപൂർ സമ്മേളനം ആവിഷ്ക്കരിച്ചിട്ടുള്ളതു് ഒരു പഞ്ചവത്സര പദ്ധതിയാണു്; ഇതു സംബന്ധിച്ച പഠനസാമഗ്രികൾ ഇന്ത്യയിലെ 16 പ്രധാന ഭാഷകളിൽ പ്രസിദ്ധീകരിക്കുന്നതായിരിക്കും. മൊത്തം 14 കോടി 40 ലക്ഷം പേജുകൾ വരുന്ന 384 ഗ്രന്ഥങ്ങളാണു് തയ്യാറാക്കാനുദ്ദേശിക്കുന്നതു്.

## സാന്മാർഗ്ഗികബോധനം

രണ്ടു പാഠപദ്ധതികളിലൊന്നു് വിദ്യാലയങ്ങളിലെ സാന്മാർഗ്ഗികബോധനം സംബന്ധിച്ചുള്ളതാണു്. സാന്മാർഗ്ഗികവും ആത്മികവുമായ മൂല്യങ്ങൾ സംബന്ധിച്ചു് ശ്രീ. ശ്രീപ്രകാശ അദ്ധ്യക്ഷനായി കേന്ദ്രഗവർമ്മെൻറു് നിയമിച്ച കമ്മിററി തയ്യാറാക്കിയ ഔദ്യോഗിക റിപ്പോർട്ടിലെ ശുപാർശകൾക്കു് അനുസൃതമായിരിക്കും ഈ പദ്ധതി "എല്ലാ മതനേതാക്കളുടെയും വിശുദ്ധന്മാരുടെയും യോഗികളുടെയും ദാർശനികന്മാരുടെയും മൗലികാശയങ്ങൾ സഹാനുഭൂതിയോടുകൂടി, സഹകരണാത്മകമായവിധത്തിൽ, ചുരുക്കമായി വിവരിക്കുന്നതായിരിക്കണം സാന്മാർഗ്ഗികബോധന"മെന്നു് ശ്രീപ്രകാശ കമ്മിററി ചൂണ്ടിക്കാണിച്ചിട്ടുണ്ടു്.

സ്വയം മനസ്സിലാക്കുക, സ്വന്തം പൈതൃകം ശരിക്കു ഗ്രഹിക്കുക, സ്വന്തം രാജ്യത്തിനും ലോകത്തിനും അവനവൻെറതായ സംഭാവന നൽകുക എന്നീ ആവശ്യങ്ങളെ വിദ്യാർത്ഥി നേരിടണമെങ്കിൽ, വളരെ വ്യക്തിപരമായ ഒരു സമീപനം ആവശ്യമായിരിക്കുന്നു. "ഞാൻ ആരാണു്? എവിടെയാണു്? എന്താണു് ഞാൻ ചെയ്യുന്നതു്? എങ്ങനെ? ഞാൻ എന്തിനിതു ചെയ്യുന്നു?" എന്നിങ്ങനെയുള്ള ചോദ്യങ്ങൾ, ഈ നൂററാണ്ടു് ആവശ്യപ്പെടുന്ന വിധത്തിലുള്ള സമൂഹസൃഷ്ടിയിൽ സഹായിക്കുന്നതിനുള്ള സ്വന്തം ഉത്തരവാദിത്തത്തെപ്പററി വിദ്യാർത്ഥികളെ ബോധവാന്മാരാക്കിത്തീർക്കും.

സ്വഭാവരൂപവൽക്കരണം, വൈകാരിക സംയോജനം എന്നീ പൊതുവായ ലക്ഷ്യങ്ങൾ നേടുന്നതിൽ ഗവണ്മെൻറിനോടു സഹകരിക്കാൻ സഭ തയ്യാറാണെന്നുള്ളതിൻെറ സൂചനയാണു് വിദ്യാലയങ്ങളിലെ സാന്മാർഗ്ഗികബോധനത്തിനുള്ള ഈ പുതിയ പാഠപദ്ധതി തയ്യാറാക്കലെന്നു് നാഗപ്പൂർ ബിഷപ്പ് ജോൺസാദിക്കു് പ്രസ്താവിച്ചു.

## ക്രിസ്തീയവിദ്യാഭ്യാസം

ക്രിസ്തീയവിദ്യാർത്ഥികളുടെ ആവശ്യം മുൻനിറുത്തി അവരുടെ ആത്മീയപരിപോഷണത്തിനു സഹായകമായ ഒരു പാഠപദ്ധതിയാണു് രണ്ടാമത്തേതു്.

1955–ൽ ഇന്ത്യാ സണ്ടേസ്കൂൾ യൂണിയൻ ഒരു ജോയിൻറു് സണ്ടേസ്കൂൾ കരിക്കുലം തയാറാക്കുവാൻ ആരംഭിച്ചിരുന്നു. ആ പദ്ധതിയുടെ ഒരു പുതിയ ഘട്ടമായി ഈ പദ്ധതിയെ പരിഗണിക്കാം.

ഈദൃശമായ ഒരു വിദ്യാഭ്യാസപരിപാടിയുടെ അടിയന്തരാവശ്യം ചൂണ്ടിക്കാണിച്ചുകൊണ്ടു് ഇന്ത്യാസണ്ടേസ്കൂൾ യൂണിയൻ അഡ്മിനിസ്ട്രേററീവു സെക്രട്ടറി ശ്രീ. വി. എം. കോശി ഇപ്രകാരം പറഞ്ഞു: "ക്രിസ്തീയ ബാലികാബാലന്മാരും അവരുടെ അദ്ധ്യാപകരും ഉൾപ്പെടെ പത്തു ലക്ഷത്തിൽപരം ആളുകളെ ബാധിക്കുന്ന കാര്യമാണിതു്."

എഴുത്തുകാരെ തിരഞ്ഞെടുത്തു് അവർക്കു പരിശീലനം നൽകുകയാണു് ഈ പദ്ധതി സംബന്ധിച്ചുള്ള അടുത്ത നടപടി. അതിലേക്കു് എഴുത്തുകാരുടെ ഒരു വർക്ക്ഷോപ്പ് സംഘടിപ്പിക്കുന്നതാണു്. ഇന്ത്യക്കാരും വിദേശീയരും ഈ പദ്ധതിയുടെ നിർവഹണത്തിൽ സഹകരിക്കും.

(കൂടുതൽ വിവരങ്ങൾ അറിയണമെന്നാഗ്രഹിക്കുന്നവർ, ഇന്ത്യസണ്ടേസ്കൂൾ യൂണിയൻ, കുന്നൂർ, നീലഗിരി എന്ന വിലാസത്തിൽ എഴുതേണ്ടതാണു്.)

# സണ്ടേസ്ക്കൂൾ പ്രസ്ഥാനത്തിൻെറ ഉദയം

യൂഹാനോൻ മാർത്തോമ്മാ വലിയമെത്രാപ്പോലീത്ത

ക്രിസ്താബ്ദം 1780-ലെ ഒരു സായാഹ്നത്തിൽ ഇംഗ്ലണ്ടിലെ ഗ്ലൗസ്റ്റർ പട്ടണത്തിൽ സൂട്ടിലേൻ എന്ന തെരുവീഥിയിൽക്കൂടെ വളരെ വൃത്തിയായും ഭംഗിയായും വസ്ത്രം ധരിച്ച ഒരു യുവാവ് സഞ്ചരിക്കയായിരുന്നു. സാമൂഹ്യമായി ഉയർന്ന ക്ലാസ്സിൽപ്പെട്ടവനും വിശിഷ്ടമായ വസ്ത്രം ധരിച്ചവനുമായ ഈ ആളിനെ കണ്ടപ്പോൾ തെരുവിൽ സന്ധ്യാസമയത്ത് അലഞ്ഞു നടന്നിരുന്ന കുട്ടികൾ കൂവി വിളിക്കുവാൻ തുടങ്ങി. ഒരു പയ്യൻ കുറച്ചു ചെളി അദ്ദേഹത്തിൻെറ ശുഭ്രവസ്ത്രത്തിന്മേൽ എറിഞ്ഞു. അവരുടെ ഇടയിൽനിന്ന് ഓടി രക്ഷപ്പെടുന്നതിനായി അദ്ദേഹം തുറന്നുകിടന്ന ഒരു വാതിലിൽക്കൂടെ അകത്തു കടന്നു്, അവിടെ കണ്ട ഒരു സ്ത്രീയോട് തെരുവീഥിയുടെയും കുട്ടികളുടെയും മ്ലേച്ഛതകളെപ്പററി വികാരാവേശത്തോടെ പറഞ്ഞു. അപ്പോൾ ആ സ്ത്രീ മറുപടി പറഞ്ഞതു്, "ആഹാ, താങ്കൾ ഞായറാഴ്ച ഇവിടെവന്ന് കുട്ടികളുടെ കൂട്ടവും പെരുമാററവും കണ്ടാൽ അമ്പരന്നു പോകും'' എന്നായിരുന്നു. സണ്ടേസ്കൂളിൻെറ സ്ഥാപകനായിരുന്ന റോബർട്ട് റേക്സ് ആയിരുന്നു മേൽപ്പറഞ്ഞ ദേഹം,

റേക്സ് ഒരു ഞായറാഴ്ച വീണ്ടും ആ തെരുവിൽ ചെന്നു. അവിടെ കണ്ട കാഴ്ച അദ്ദേഹത്തെ അമ്പരപ്പിച്ചു. ആറു വയസ്സു മുതൽ മേല്പോട്ടു പ്രായമുള്ള കുട്ടികളുടെ ക്രീഡാരംഗമായിരുന്നു ആ ചെളി നിറഞ്ഞ തെരുവ്. മുതിർന്ന കുട്ടികൾ അടിപിടിയിലും ചീട്ടുകളിയിലും ഏർപ്പെട്ടിരുന്നു. ചിലർ കൊച്ചുകുഞ്ഞുങ്ങളെക്കൊണ്ട് അടിപിടി കൂട്ടിക്കുവാൻ ശ്രമിച്ചു. പ്രായം ചെന്ന ഒരാൾ, തൻെറ ജനൽ കണ്ണാടി എറിഞ്ഞുപൊട്ടിച്ച ഒരു കുട്ടിയെ അടിക്കുവാൻ ഓടിക്കുന്നു. കുറെ ചെറിയ പെൺകുട്ടികൾ ഇതെല്ലാം കണ്ടു രസിച്ചുകൊണ്ട് നിൽക്കുന്നുണ്ട്.

ഇവരുടെ സ്ഥിതിയെപ്പററി റേക്സ് അന്വേഷിച്ചു. അവിടെയുള്ള കുട്ടികളെ ആറാമത്തെ വയസ്സിൽ ഓരോ ഫാക്ടറിയിൽ ജോലിക്ക് എടുക്കും. ദിവസം പന്ത്രണ്ടു മണിക്കൂർ വേല ചെയ്യണം. ഫാക്ടറിയിൽനിന്ന് ഇറങ്ങിയാൽ പിന്നെ തോന്ന്യാസമായി നടക്കും. ആറു വയസ്സിനും ഇരുപത്തിഒന്നിനും ഇടയിലുള്ള കുട്ടികളിൽ എൺപതു ശതമാനം ഏതെങ്കിലും വിധത്തിൽ ജയിൽവാസം അനുഭവിച്ചിട്ടുള്ളവരായിരിക്കും. ഇരുപത്തിയഞ്ചു ശതമാനം കൊലയ്ക്കു വിധിക്കപ്പെടുകയും ചെയ്യും.

കുട്ടികളുടെ ഈ സ്ഥിതി റേക്സിനെ ചിന്തിപ്പിച്ചു. റേക്സ് സഭാബോധമുള്ള ഒരുവൻ ആയിരുന്നു. ഈ കുട്ടികളെ ഞായറാഴ്ചത്തെ തൊഴിലില്ലായ്മയിൽനിന്നു രക്ഷിക്കുവാനായി ഒരു ക്ലാസ്സു തുടങ്ങുവാൻ റേക്സ് തീരുമാനിച്ചു, മിസ്സിസ് കിങ്ങ് എന്നു പേരായ ഒരു സ്ത്രീ റേക്സിനെ സഹായിക്കാൻ സമ്മതിച്ചു. മിഠായിയും പഴവും കൊടുത്ത് പന്ത്രണ്ടു കുട്ടികളെ മിസ്സിസ് കിങ്ങിൻെറ വീട്ടിൽക്കൂട്ടി. അദ്ദേഹം വേദപുസ്തകത്തിലെ ഒരു ഭാഗം വായിച്ച് ഒരു കഥയും പറഞ്ഞുകേൾപ്പിച്ചു. ഇതാണ് സണ്ടേസ്കൂളിൻെറ ആരംഭം. ഞായറാഴ്ചതോറും കുട്ടികളുടെ എണ്ണം വർദ്ധിച്ചു. കുറേ നേരം ശാന്തമായി ഇരുന്നു കേട്ടാൽ മിഠായിയും പണവും കിട്ടും എന്ന് ഒരു കേൾവിയും പരന്നു. പെൺകുട്ടികളും ക്ലാസ്സിൽ ചേരാൻ ആവശ്യപ്പെട്ടു തുടങ്ങി. അന്നത്തെ സാമൂഹ്യക്രമമനുസരിച്ച് ആൺകുട്ടികളും പെൺകുട്ടികളും ഒന്നിച്ച് ക്ലാസ്സിൽ ഇരുന്നുകൂടാ. എന്നാൽ റേക്സ് ഇതു് അവഗണിച്ചു. ഓരോ ഞായറാഴ്ചയും, ശുഭ്രവസ്ത്രധാരിയായ റേക്സ് കുറെ റൗഡിക്കുട്ടികളെയും ചേർത്ത് സ്കൂളിലേക്കു പോകുന്ന കാഴ്ച സഹപ്രവർത്തകരെ വിഷമിപ്പിച്ചു. റേക്സിൻെറ തല തിരിഞ്ഞു പോയി എന്ന് അവർ പറഞ്ഞു. റേക്സ് 'ജേർണൽ' എന്ന പത്രത്തിൻെറ പത്രാധിപരും, പ്രസാധകനുമായിരുന്നു.

## സൺഡേസ്കൂൾ ഗ്രന്ഥങ്ങൾ

റേക്സിൻെറ സണ്ടേസ്കൂളിന് Raikes Ragged School എന്നാണ് മററുള്ളവർ ആക്ഷേപിച്ചു പേരുകൊടുത്തതു്. ഈ ചേരികളിലെ കുട്ടികൾക്ക് വിദ്യാഭ്യാസത്തിനു സൗകര്യമില്ലാത്തതിനാൽ സണ്ടേസ്കൂളിൽ വായനയും എഴുത്തുംകൂടെ പഠിപ്പിക്കുവാൻ തുടങ്ങി, കുട്ടികൾ ഞായറാഴ്ച രാവിലെ പത്തു മണിക്ക് സ്കൂളിൽവന്ന് പന്ത്രണ്ടു മണി വരെ പഠിക്കും. പിന്നെ വീട്ടിൽപോയിട്ട് അവർ ഒരു മണിക്ക് പള്ളി ആരാധനയ്ക്കു കൂടും. പള്ളി ആരാധന കഴിഞ്ഞ് അഞ്ചരമണി വരെയുള്ള സമയം കുട്ടികൾ പഠിത്തത്തിനായി സ്കൂൾ വീണ്ടും ഉപയോഗിക്കും. റേക്സ് ചെറിയ പ്രതിഫലം കൊടുത്ത് അദ്ധ്യാപകരെനിയമിച്ചു തുടങ്ങി. അക്ഷരമാലയും വേദപുസ്തകവാക്യങ്ങളും ചേർത്ത് ചെറുപുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തുവാനും തുടങ്ങി. അങ്ങനെയാണ് സണ്ടേസ്കൂൾ സാഹിത്യത്തിൻെറ ആരംഭം. റേക്സ് വീടുകൾ സന്ദർശിച്ച് മദ്യപന്മാരായ മാതാപിതാക്കളെ തങ്ങളുടെ മക്കളെ സ്കൂളുകളിൽ അയയ്ക്കുവാൻ പ്രേരിപ്പിച്ചു. കുട്ടികൾക്കു വസ്ത്രം, കേക്ക് മുതലായവ കൊടുത്ത് അവരെ സ്കൂളുകളിലേക്ക് ആകർഷിച്ചു.

റേക്സ് തൻെറ സഹപ്രവർത്തകരെ സണ്ടേസ്കൂളുകൾ നടത്താൻ പ്രേരിപ്പിച്ചു. സണ്ടേസ്കൂൾ തുടങ്ങേണ്ടതിൻെറ ആവശ്യം സഭാപ്രവർത്തകരേയും ബോദ്ധ്യപ്പെടുത്തുവാൻ ശ്രമിച്ചു. എന്നാൽ സഭാമേധാവികൾ വൈമനസ്യം കാണിക്കുകയാണ് ചെയ്തതു്, സാമൂഹ്യനിലയിൽ താണ കുഞ്ഞുങ്ങളെ പഠിപ്പിക്കുന്നതു് പട്ടക്കാരുടെ സ്ഥാനത്തിനു ചേർന്നതല്ല എന്നു ചിലർ ചിന്തിച്ചു. സണ്ടേസ്കൂൾ നടത്തുന്നതു് ഞായറാഴ്ച ലംഘനമാണെന്നുപോലും ഒരു ബിഷപ്പു് പറഞ്ഞത്രെ. ഇതാണ് ലോകവ്യാപകമായ സണ്ടേസ്കൂളിൻെറ ആരംഭചരിത്രം. സണ്ടേസ്കൂളിൽക്കൂടി റേക്സ് ശുചിത്വം സാമൂഹ്യമര്യാദകൾ എന്നിവയിലും അഭ്യസനം കൊടുത്തു. ഇതിൻെറ എല്ലാം ഫലം കണ്ട് അയാൾ സന്തോഷിച്ചു. ഒരു കുടുംബനായകൻ പറഞ്ഞു: ''ഞങ്ങളുടെ റോമിനെ ഇപ്പോൾ പണ്ടേപോലെ അടിക്കേണ്ട ആവശ്യമില്ല." ഒരു ഫാക്ടറി ഉടമസ്ഥൻ പറഞ്ഞു: ''സണ്ടേസ്കൂളിൽ പഠിക്കുന്ന കുട്ടികൾ കൂടുതൽ അനുസരണം ഉള്ളവരും, ശണ്ഠകൂടാത്തവരും ആണ്."

റേക്സിൻെറ കാലത്തു തന്നെ സണ്ടേസ്കൂൾ വളർച്ച പ്രാപിച്ചു. 1785-ൽ 250,000 കുട്ടികൾ ഇംഗ്ലണ്ടിൽ സണ്ടേസ്കൂളിൽ പഠിക്കുന്നുണ്ടായിരുന്നു. ലണ്ടൻ പട്ടണത്തിൽ അമ്പതും എഡിൻബറോയിൽ മുപ്പത്തിനാലും സണ്ടേസ്കൂളുകൾ ഉണ്ടായിരുന്നു.

## ലോകവ്യാപകം

സണ്ടേസ്കൂൾ ലോകവ്യാപകമായ ഒരു സ്ഥാപനമായിത്തീരും എന്ന് റേക്സ് ഊഹിച്ചുകാണുമോ? 1960-ൽ ആറു കോടി നാല്പതുലക്ഷം സണ്ടേസ്കൂൾ ഉണ്ടായിരുന്നു. ഗ്ലൗസ്റററിലെ ഒരു മജിസ്ട്രേട്ട്, റേക്സിൻെറ സ്കൂൾ സന്ദർശിച്ച വേളയിൽ ചേരികളിലെ നൂറു കുട്ടികൾ മുട്ടിന്മേൽനിന്ന് പ്രാർത്ഥിക്കുന്ന കാഴ്ച കണ്ട് റേക്സിൻെറ സ്കൂളിലെ ഒരു അദ്ധ്യാപകനായിത്തീർന്നു. (സണ്ടേസ്കൂളിനെപ്പററി റീഡേഴ്സ് ഡൈജസ്റ്റിലെ ഒരു ലേഖനം അടിസ്ഥാനപ്പെടുത്തിയാണ് ഞാൻ ഇതെഴുതുന്നതു്. അതിൽ പറഞ്ഞിരിക്കുന്നതു് "Perhaps the mightiest force on earth for moral training and character building outside the home" എന്നാണ്. (സന്മാർഗ്ഗപരിശീലനത്തിനും സ്വഭാവരൂപവൽക്കരണത്തിനും, കുടുംബത്തിന് പുറത്ത് ഉള്ള ലോകത്തിലെ ഏ[illegible] വലിയ ശക്തി.)

റോബർട്ട് റേക്സിൻെറ സണ്ടേസ്കൂൾ പ്രസ്ഥാനം വേറെ രണ്ടു വലിയ പ്രസ്ഥാനങ്ങൾക്ക് പ്രേരണ കൊടുത്തു.

1. വിദ്യാഭ്യാസം എല്ലാവർക്കും എന്ന [illegible].
2. ചെറു കുട്ടികളെ വേലയ്ക്കു് എടുക്കുന്ന[illegible]തിന് എതിരായുള്ള നിയമങ്ങൾ.

സണ്ടേസ്ക്കൂൾ പ്രവർത്തനത്തെപ്പറ്റി റേക്സ് ഇംഗ്ലണ്ടിലെ പാർലമെന്റ് അംഗങ്ങളോട് പറഞ്ഞ വാചകം ശ്രദ്ധേയമാണ്. "The future strength of our country depends upon what we make of our children"" (നമ്മുടെ നാട്ടിന്റെ ഭാവി ശക്തി നമ്മുടെ കുട്ടികളെ നാം എന്താക്കുന്നു എന്നതിനെ ആശ്രയിച്ചിരിക്കും.)

നമ്മുടെ സഭയിൽ ശരിയായി ക്രമീകരിക്കപ്പെട്ട ഒരു സണ്ടേസ്കൂൾ സമാജം ഉണ്ട്. മിക്കവാറും എല്ലാ ഇടവകകളിലും ഉള്ള സ്ഥാപനം ആണ് സണ്ടേസ്കൂൾ. എന്നാൽ മെത്രാച്ചന്മാർ ഇടവകകൾ സന്ദർശിക്കുന്ന വേളയിൽ ചില അച്ചന്മാരിൽനിന്ന് കേൾക്കുന്നത് അവരുടെ ഇടവകകളിൽ സണ്ടേസ്കൂൾ പള്ളി ആരാധനയ്ക്ക് തടസ്സമായിരിക്കുന്നു എന്നാണ്. പള്ളിയാരാധനയ്ക്കുമുമ്പേ സണ്ടേസ്കൂളുകൾ നടക്കുന്ന ഇടവകകളിൽ എല്ലാം ആരാധനയ്ക്ക് അവ ഒരു തടസ്സമാകാം. രാവിലെ സണ്ടേസ്കൂൾ നടത്തിയാൽ, പഠിപ്പിക്കുന്നതിനും, അദ്ധ്യാപകർക്ക് ക്ലാസ്സുകഴിഞ്ഞ് ഒന്നിച്ചുകൂടുന്നതിനും വേണ്ടത്രസാവകാശം കിട്ടുകയില്ല. പള്ളിയാരാധനയിൽ സംബന്ധിക്കുന്നകുട്ടികളുടെ എണ്ണവും കുറയും. ഉച്ചകഴിഞ്ഞ് സണ്ടേസ്കൂളുകൾ നടത്തിയാൽ ഈ പ്രയാസങ്ങൾ ഒന്നും ഉണ്ടാകയില്ല. രാവിലെ എട്ടുമണിക്ക് ആരാധന തുടങ്ങുകയും ഉച്ചകഴിഞ്ഞ് രണ്ടുമണിക്കോ മൂന്നുമണിക്കോ സണ്ടേസ്കൂൾ നടത്തുകയുമാണ് എല്ലാ വിധത്തിലും നല്ലത്. കോഴഞ്ചേരി, മാരാമണ്ണ് മുതലായ വലിയ പള്ളികളിലും, കോട്ടയം പള്ളികളിലും, പട്ടണ ഇടവകകളിലും എല്ലാം രാവിലെ ആരാധനയും, ഉച്ചകഴിഞ്ഞ് സണ്ടേസ്കൂളും എന്ന രീതിയാണ് ഉള്ളത്. ഈ രീതി സ്വീകരിക്കുന്നതിന് തടസ്സമായിരിക്കുന്നത് ചില അദ്ധ്യാപകരാണ് എന്നു കേൾക്കുന്നു. സണ്ടേസ്കൂൾ സമയം മാറ്റി ഉച്ചയ്ക്ക് ആക്കിയാൽ ഇടവകയിൽ ഭിന്നതയുണ്ടാക്കുവാൻ ശ്രമിക്കുന്ന അദ്ധ്യാപകരും ഉണ്ടത്രെ. സണ്ടേസ്കൂൾ അദ്ധ്യാപകരെ പിണക്കി സണ്ടേസ്ക്കൂൾ സമയം മാറ്റുന്നതിന് അച്ചന്മാരും ഇടവകക്കാരും ആഗ്രഹിക്കുന്നില്ല. അത് നമുക്ക് മനസ്സിലാക്കാൻ കഴിയും. സണ്ടേസ്ക്കൂൾ അദ്ധ്യാപകരും, ഇടവകക്കാരും, പള്ളിയാരാധനയുടെ പ്രധാന്യവും, സണ്ടേസ്ക്കൂൾ നടത്തുന്നതിന് സൗകര്യമായ സമയവും കണക്കിലെടുത്ത് നമ്മുടെ എല്ലാ ഇടവകകളിലും, രാവിലെ ആരാധനയും ഉച്ചകഴിഞ്ഞ് സണ്ടേസ്ക്കൂളും എന്ന ക്രമം നടപ്പിലാക്കാൻ ശ്രമിക്കണം. ഇതു നടപ്പിൽ വരേണ്ടത് സഭയ്ക്ക് ആവശ്യമാണ്.

നാം ഒരു പുതുവത്സരത്തിലേക്ക് പ്രവേശിച്ചിരിക്കുന്നു. സമൂഹങ്ങളുടെയോ വ്യക്തികളുടെയോ കുടുംബങ്ങളുടെയോ ഭാവിയെപ്പറ്റി നമുക്ക് ഒന്നും നിശ്ചയമായി പറയുക സാദ്ധ്യമല്ല. ഒരു സംവത്സരത്തിന്റെ ആരംഭത്തിൽനിന്നുകൊണ്ടു മുമ്പോട്ടു നോക്കുന്നത് ഒരു നീണ്ട തുരങ്കത്തിന്റെ പ്രവേശനവാതിൽക്കൽനിന്ന് മുമ്പോട്ടു നോക്കുന്നതുപോലെയാണ്. അതിന്റെ അവസാനമോ മദ്ധ്യഭാഗമോ ദൃശ്യമല്ല. എന്നാൽ അല്പാല്പം മുമ്പോട്ടു പോകുന്നതിനുള്ള പ്രകാശം കിട്ടും എന്നേയുള്ളു. കാർഡിനൽ ന്യൂമാൻ എന്ന ഭക്തൻ പാടിയ പാട്ടിലെ ആശയാണ് നമുക്ക് സംഗതമായുള്ളത്. ദൂരദർശനം ഞാൻ ചോദിക്കുന്നില്ല, ഒരുപടി മുമ്പോട്ടു വയ്ക്കുവാനുള്ള പ്രകാശം മതി ("I do not ask to see the distant Scene. one step enough for me") ഭാവി നമുക്ക് ദൃശ്യമല്ല. എന്നാൽ അനിശ്ചിതവും അദൃശ്യവുമായ ഭാവിയിലേക്ക് നാം പ്രവേശിക്കുന്നത് ക്രിസ്തുവിനോടുകൂടെയാണ്. ക്രിസ്തുവിനെ നാം അറിയുന്നു; അവൻ നമുക്ക് മതിയായ പ്രകാശം ആണ്. "എന്നെ പിന്തുടരുക" എന്നുള്ളത് ക്രിസ്തുവിന്റെ വിളിയാണ്. ക്രിസ്തുവിനോടുകൂടെ ഈ പുതുവത്സരത്തിലെ ജീവിതയാത്രയ്ക്ക് നമുക്കു പുറപ്പെടാം. റോബർട്ട് റേക്സിന് സൂട്ടിലേനിലെ കുട്ടികളിൽനിന്ന് ഉണ്ടായ അനുഭവം, ഒരു അടിലഹളയോ, പോലീസ് കേസ്സിനോ കാരണമാകാവുന്നതായിരുന്നു. അതു റേക്സ് ഉപയോഗിച്ചത് എന്തിനായിട്ട്, എങ്ങനെ എന്നു നാം കണ്ടു. അങ്ങനെ നമ്മുടെ ആയുസ്സിലെ അനുഭവങ്ങൾ നന്മയ്ക്കായി ഉപയോഗിക്കുവാനുള്ള പ്രേരണയാണ് കർത്താവു നൽകുന്നത്.

"മരുഭൂമിയിൽ വെള്ളവും നിർജ്ജനപ്രദേശത്ത് തോടുകളും പൊട്ടിപ്പുറപ്പെടും." യെശയ്യ 35:6.

കർത്താവു ഈ പുതുവത്സരത്തിൽ വ്യക്തികളായും, കുടുംബങ്ങളായും, സഭയായും നമ്മെ ഈ അനുഭവത്തിലേക്കു നടത്തട്ടെ.

---

# ജനാധിപത്യസംരക്ഷണ വിജിലൻസ് സമിതി

ജനാധിപത്യസംരക്ഷണ വിജിലൻസ് സമിതി (തിരുവല്ലാ) കൺവീനർ കെ. ഇ. മാമ്മൻ അയച്ചുതന്ന ഒരു "മാനിഫെസ്റ്റോ"യിൽ ഇപ്രകാരം പറയുന്നു:—

ഭാരതം സ്വീകരിച്ചിട്ടുള്ള ജനാധിപത്യഭരണരീതി വിജയിക്കുന്നതിന്, ജനങ്ങൾ എപ്പോഴും "ഉണർന്നിരിക്കേണ്ടതു"" ആവശ്യമാണ്. (Eternal Vigilance is the price of Democracy) ന്യായമായ മാർഗ്ഗങ്ങളിൽക്കൂടി ജനങ്ങളുടെ അവശതകളും പ്രശ്നങ്ങളും പരിഹരിക്കപ്പെടാതിരിക്കുമ്പോഴും, ന്യായമായ പ്രശ്നങ്ങൾ പരിഹരിക്കുന്നതിന് വളരെ കാലതാമസം ഉണ്ടാകുമ്പോഴും, അക്രമങ്ങൾ പൊട്ടിപ്പുറപ്പെടുന്നതിനും, ജനാധിപത്യത്തിന്റെ ശത്രുക്കൾ വിജയിക്കുന്നതിനും സാദ്ധ്യതയുണ്ട്. കൈക്കൂലിയും അഴിമതിയും, മദ്യപാനവും, ഗവർമ്മെന്റ് ഓഫീസുകളിൽനിന്നും ഫയലുകൾ നീങ്ങുന്നതിനുള്ള കാലതാമസവും ജനാധിപത്യഭരണത്തിന്റെ പരാജയത്തിനു കാരണമായിത്തീരും. വിദ്യാർത്ഥികളുടെ ന്യായമായ അവശതകളും മറ്റും പരിഹരിച്ചു കിട്ടുന്നതിന് ആവശ്യമായ നടപടികൾ പൊതുജനനേതാക്കന്മാരും രക്ഷാകർത്താക്കളും തക്കസമയത്ത് സ്വീകരിക്കാതിരുന്നതുകൊണ്ട്, അവർ പ്രത്യക്ഷസമരപരിപാടികൾ സ്വീകരിക്കേണ്ടിവന്നു. അതിന്, അവരെ കുറ്റപ്പെടുത്തുവാനില്ല. കഴിഞ്ഞ കാലങ്ങളിൽ എല്ലാ രാഷ്ട്രീയ പാർട്ടികളും, ബസ്സ് പിക്കറ്റിംഗ് ഒരു സമരായുധമായി ഉപയോഗിച്ചിട്ടുണ്ട്. വിദ്യാർത്ഥികളും അവരുടെ ഏറ്റവും ന്യായമായ അവശത പരിഹരിക്ക[illegible] അധികാരികൾ ശ്രദ്ധിക്കാതിരുന്നപ്പോൾ, അക്ഷ[illegible] സ്വയം ബസ്സ് പിക്കറ്റിംഗ് നടത്തി. ഭാവിയിൽ, ഒരു സ[illegible]ക, സ്വന്തംബസ്സ് പിക്കറ്റിംഗ് നടത്തുകയില്ലെന്നു രാഷ്ട്രീയ പാർട്ടികളും വിദ്യാർത്ഥികളും തീരുമാനം എടുക്കേണ്ടതാണ്. (ഗവർമ്മെന്റാഫീസുകൾ പിക്കറ്റുചെയ്ത് നിയമം ലംഘിച്ച് അറസ്റ്റുവരിക്കാവുന്നതാണ്.)

2

സാമാന്യജനങ്ങൾ ഇന്ന് പലവിധത്തിൽ ബുദ്ധിമുട്ടുന്നുണ്ട്. കൈക്കൂലി കൊടുക്കാതെ, ന്യായമായ ഹർജ്ജികൾക്കും പരാതികൾക്കും തീരുമാനം ഉണ്ടാകുന്നില്ല. ഗവർമ്മെന്റാഫീസുകളിൽ, ഫയലുകൾ നീങ്ങുന്നില്ല. സമാധാനം പാലിക്കേണ്ട പോലീസുദ്യോഗസ്ഥന്മാരും ഗാന്ധിയൻ ആദർശങ്ങൾ നടപ്പിലാക്കുവാൻ ശ്രമിക്കുമെന്ന് പറയുന്ന "കോൺഗ്രസ്സ്—പി. എസ്. പി.ക്കാരിൽപ്പെട്ടവരും" മദ്യപിക്കുന്നു.

"സ്വതന്ത്ര ഇന്ത്യയിലെ അധിപതിയായി അഞ്ചുനിമിഷം ഞാൻ ഡൽഹിയിലിരുന്നാൽ ആദ്യമായി ചെയ്യുന്നത് ഇൻഡ്യയിലുള്ള സകല മദ്യഷാപ്പുകളും അടച്ചിടുന്നതിനുള്ള ഉത്തരവിടുകയായിരിക്കും"—ഗാന്ധിജി.

കമ്യൂണിസ്റ്റുകാർ, ഗാന്ധിയൻ ആദർശങ്ങൾ നടപ്പിലാക്കുമെന്ന് പ്രസംഗിക്കുന്നില്ല. അവർ മദ്യനിരോധനം പിൻവലിക്കണമെന്ന് ആവശ്യപ്പെടുന്നു.

മദ്യപിക്കുന്ന കോൺഗ്രസ്സുകാരൻ, കോൺഗ്രസ്സിൽനിന്നും പുറത്തുപോകട്ടെ.

3

വാർദ്ധക്യകാലപെൻഷൻ കിട്ടുമെന്ന് പ്രതീക്ഷിച്ച്, അശരണരും അവശരുമായ വൃദ്ധന്മാരും വൃദ്ധകളും രണ്ടും മൂന്നും വർഷങ്ങളായി, അപേക്ഷയും കൊടുത്ത് കാത്തിരിക്കയാണ്. താലൂക്കുകച്ചേരിയിൽ നടന്നു നടന്നു കുഴഞ്ഞ് അവർ, ഒന്നും കിട്ടാതെ മരിക്കുന്നു. ഫയലുകൾ നീങ്ങാതെ എന്തുചെ

# പെൺകുട്ടികൾക്ക് സാഹസപ്രവർത്തനങ്ങളിൽ പരിശീലനം

വെയിത്സിലെ സൗത്ത് സ്നോഡോണിയ മലയുടെ അടിവാരത്തിൽ റോനിയർ എന്ന പേരുള്ള മനോഹരമായ ഒരു ഗ്രാമീണവസതിയുണ്ട്. കടൽത്തീരത്ത് ഡോവേനദീമുഖത്തുനിന്ന് അല്പം വടക്കുമാറി പൂങ്കാവുകളും പുൽത്തകിടികളും നിറഞ്ഞ 70 ഏക്കറിലാണ് ഈ കെട്ടിടം സ്ഥിതിചെയ്യുന്നത്. പെൺകുട്ടികൾക്ക് സാഹസപ്രവർത്തനങ്ങളിൽ പരിശീലനം നൽകുന്ന ഒരു വിദ്യാലയത്തിന് ഔട്ട്‌വേർഡ് ബൗണ്ട് ട്രസ്റ്റ് ഈയിടെ അത് വെൽഷ് പ്രിയോറിക്കാരിൽ നിന്നു വിലയ്ക്കുവാങ്ങി.

ഡ്യൂക്ക് ഓഫ് എഡിൻബറയുടെ രക്ഷാധികാരത്തിലുള്ള ട്രസ്റ്റ് 1941-ലാണ് അതിന്റെ ആദ്യത്തെ വിദ്യാലയം തുറന്നത്. അത് റോനിയർ സ്ഥിതി ചെയ്യുന്നിടത്തുനിന്ന് ഏതാനും മൈൽ അകലെയുള്ള ആബർഡോവിയിലായിരുന്നു. 15-നും 19-നും ഇടയ്ക്കു വയസ്സുള്ള ആൺകുട്ടികൾക്ക് ജീവിതക്ലേശങ്ങളെ നേരിടാനും ആത്മവിശ്വാസം വളർത്താനും വിവിധ തുറകളിൽ വൈദഗ്ദ്ധ്യമാർജ്ജിക്കാനും മററുള്ളവരുമായി സഹകരിക്കുന്നതുകൊണ്ടുള്ള സുഖവും പ്രയോജനവും മനസ്സിലാക്കാനും സഹായകമായ പരിപാടികളവതരിപ്പിക്കുകയായിരുന്നു ഈ വിദ്യാലയത്തിന്റെ ഉദ്ദേശം.

ഓക്സ്ഫോഡിലെ ക്രൈസ്റ്റ് ചർച്ചിൽ പഠിക്കുകയും രണ്ടാംലോകമഹായുദ്ധത്തിനു മുമ്പ് ഇംഗ്ലണ്ടിലെ പബ്ലിക്ക് സ്കൂളുകളുടെ പ്രത്യേക സവിശേഷതകൾ ഉൾക്കൊള്ളിച്ചുകൊണ്ട് ജർമ്മനിയിൽ ഒരു സ്കൂൾ സ്ഥാപിച്ചു നടത്തുകയും ചെയ്തിട്ടുള്ള ഡോ. കർട്ട്ഹാനായിരുന്നു അതിന്റെ സ്ഥാപകൻ. കുട്ടികൾ ശാരീരികാഭ്യാസങ്ങൾ വേണ്ടിടത്തോളം ചെയ്യണമെന്നും സാഹസപ്രവർത്തനങ്ങളിലേർപ്പെടണമെന്നുമായിരുന്നു ക്ലേശങ്ങളെ ധീരമായി അഭിമുഖീകരിക്കാൻ കഴിയുന്നതിന് അദ്ദേഹത്തിന്റെ ഉപദേശം.

ഹിററ്ലറുടെ ഭരണകാലത്ത് അദ്ദേഹം ജർമ്മനിയിൽനിന്ന് ബ്രിട്ടനിൽ വന്ന് സ്ക്കോട്ട്ലണ്ടിലെ ഗോഡൻസ്റ്റൗൺ എന്ന സ്ഥലത്ത് ഒരു സ്കൂൾ സ്ഥാപിച്ചു. ഡ്യൂക്ക് ഓഫ് എഡിൻബറോ ഈ സ്കൂളിലെ ഒരു വിദ്യാർത്ഥിയായിരുന്നു.

ആബർഡോവി സ്കൂളിൽ എല്ലാ തുറകളിലുംനിന്നുള്ള ആൺകുട്ടികൾക്ക് നാലാഴ്ചത്തെ കോഴ്സ് ഏർപ്പെടുത്തി. അവർക്ക് സീമാൻഷിപ്പിലും കായികവിദ്യകളിലും സാഹസസംരംഭങ്ങളിലും പരിശീലനം നൽകപ്പെട്ടു. ജീവരക്ഷാസംപ്രദായങ്ങളും അവരെ പഠിപ്പിച്ചു. കുട്ടികളുടെ സ്വഭാവരൂപവൽക്കരണത്തിൽ 28 ദിവസം നീണ്ടുനിന്ന ഈ പരിശീലനം ഗണ്യമായ സ്വാധീനം ചെലുത്തിയതായി കണ്ടെതിനെത്തുടർന്ന് 1946-ൽ ഒരു ഔട്ട്‌വേർഡ് ബൗണ്ട് ട്രസ്റ്റ് രൂപവൽക്കരിക്കപ്പെട്ടു. കുറെക്കൂടി വ്യാപകമായി ഹ്രസ്വകാലവിദ്യാലയങ്ങൾ ഏർപ്പെടുത്തുകയായിരുന്നു ട്രസ്റ്റിന്റെ ലക്ഷ്യം.

അതിനെത്തുടർന്ന് വ്യവസായശാലകളും വിദ്യാഭ്യാസസ്ഥാപനങ്ങളും ട്രസ്റ്റിന്റെ കീഴിലുള്ള പരിശീലനത്തിനു കൂടുതൽ കൂടുതൽ കുട്ടികളെ അയച്ചുതുടങ്ങി പിന്നീട് സൗകര്യങ്ങൾ ക്രമേണ വികസിപ്പിക്കപ്പെട്ടു. ട്രസ്റ്റിന്റെ കീഴിൽ ആൺകുട്ടികൾക്കായി നടത്തുന്ന അഞ്ചു സ്കൂളുകളിൽ 4000 കുട്ടികൾക്ക് 1963-ൽ പരിശീലനം നൽകുകയുണ്ടായെന്ന് പറഞ്ഞാൽ ഈ വികസനം എത്രത്തോളം വിപുലമായിരുന്നു എന്നു മനസ്സിലാകും. ഈ കുട്ടികൾ പതിനാലരയ്ക്കും ഇരുപതിനും ഇടയ്ക്കുള്ളവരായിരുന്നു. അവർക്ക് ഈ സ്കൂളുകളിൽ നിന്ന് സാഹസത്തിന്റെ രുചിയറിയാൻ കഴിഞ്ഞു. വടക്കെ ഐർലണ്ടിൽ ബല്ഗ് ഹെഡ്ഡിലുള്ള രണ്ടു സ്കൂളുകളും ആബർഡോവിയിലുള്ള സ്കൂളും സമുദ്രപരിശീലനം നൽകുന്നവയാണ്. ലേയ്ക്ക് ഡിസ്ട്രിക്ടിലെ എസ്കഡെയിലിലും അൾസ്വാട്ടറിലുമുള്ള രണ്ടു സ്കൂളുകൾ പർവതാരോഹണത്തിൽ പരിശീലനം നൽകുന്നു ഏതെങ്കിലും വിഷയത്തിൽ കുട്ടികൾക്ക് മുൻകൈയെടുത്ത് പ്രവർത്തിക്കാൻ കഴിയുമോ എന്നു പരിശോധിക്കാനും വനവിദ്യ, വഞ്ചിയോട്ടം എന്നിവയിൽ പരിശീലനം നൽകാനും എസ്ക്കഡെയിലിൽ സൗകര്യങ്ങളുണ്ട്.

കുട്ടികളെക്കൊണ്ട് വെറുതെ കായികാഭ്യാസം ചെയ്യിക്കുക മാത്രമല്ല അവരുടെ സ്വഭാവം രൂപവൽക്കരിക്കുകയാണ് ലക്ഷ്യം. എല്ലാ ചെറുപ്പക്കാർക്കും സാഹസങ്ങളിലേർപ്പെടാൻ ഇഷ്ടമുണ്ടാവും. അതിലേക്കവർക്കവസരം നൽകിയാൽ സന്തോഷമേയുള്ളൂ തങ്ങളുടെ ധൈര്യത്തിന്റെയും സഹനശീലത്തിന്റെയും കഴിവുകൾ തങ്ങൾ കരുതിയിരുന്നതിനേക്കാൾ കൂടുതലായുണ്ടെന്ന് കണ്ടുപിടിക്കുമ്പോൾ അവർക്ക് ഏറെ സന്തോഷമായി. വിഷമമുള്ള ഒരു കയററംകയറിക്കഴിയുമ്പോൾ അവർക്ക് ഒരു ആത്മവിശ്വാസം ജനിക്കുന്നു.

ഒരു പായ്‌വഞ്ചി ഓടിക്കാൻ എന്തിനും മുന്നിട്ടിറങ്ങാനുള്ള തന്റേടവും ടീം വർക്കും ആവശ്യമാണ്. അതു വിജയകരമായി നിർവഹിക്കാൻ കഴിഞ്ഞാൽ കാര്യങ്ങൾ ആത്മവിശ്വാസത്തോടുകൂടി പറയാനും മററുള്ളവരുടെ സഹകരണംകൊണ്ടുള്ള വിലയറിയാനും കുട്ടികൾക്ക് സാധിക്കും. ഈ പാഠം പായ്‌വഞ്ചി ഓട്ടത്തിനു മാത്രമല്ല ബാധകം. ഇ[...] ശിക്ഷണവും നിസ്വാർത്ഥതയും മററു സന്ദർഭങ്ങളിലും പ്ര[...]ജനകരമായിരിക്കും.

ട്രസ്റ്റിന്റെ കീഴിലുള്ള സ്കൂളുകളുടെ വിജ[...] നിറുത്തി പെൺകുട്ടികൾക്കും ഇത്തരം പര[...] ത്തേണ്ടതാണെന്ന് അഭിപ്രായമുണ്ടായി. [...] ഭിന്നമായ ശാരീരികാവസ്ഥയും വീക്ഷാഗ[...] ച്ച് പരിശീലനത്തിൽ അല്പം ചില ഭേ[...] ണ്ടിവന്നേക്കാം.

എസ്ക്കഡെയിലിലെ ഔട്ട്[...] സ്കൂളിൽ പെൺകുട്ടികളുടെ ഒരു [...]

---

യും? ജനപ്രതിനിധികൾ അവർക്കുവേണ്ടി ശബ്ദം ഉയർത്തുന്നില്ല, അവർക്ക് സമരം നടത്തുവാൻ ആരോഗ്യവുമില്ല.

4

ജനാധിപത്യം വിജയിക്കണമെങ്കിൽ സോഷ്യലിസം നടപ്പിൽ വരണം. ജനാധിപത്യമില്ലാത്ത സോഷ്യലിസം ലോകത്തിൽ നരകം സൃഷ്ടിക്കും. (സ്റ്റാലിന്റെ റഷ്യ)

തിരഞ്ഞെടുപ്പുകളിൽ ജയിക്കുവാൻ "പണവും മദ്യവും" കൊടുത്ത് വോട്ടുപിടിക്കുന്നത് ജനാധിപത്യത്തെ കരിതേക്കുകയാണ്. ജനങ്ങളുടെ പ്രശ്നങ്ങളും അവശതകളും പരിഹരിക്കുന്നതിന് ജനാധിപത്യസംരക്ഷണ സമിതി പരിശ്രമിക്കുന്നതാണ്. കൈക്കൂലിയും അഴിമതിയും നടത്തുന്നവരെപ്പററിയുള്ള പരാതികൾ, കഴിയുന്നത്ര തെളിവുകളോടുകൂടി അയച്ചുതരിക. (ഞങ്ങൾ വളരെ രഹസ്യമായി സൂക്ഷിച്ച് ആവശ്യമായ നടപടികൾ സ്വീകരിക്കുന്നതാണ്. ഗവർമ്മെന്റ് ഫയലുകളും മററും നീങ്ങണമെങ്കിൽ ജനപ്രതിനിധികൾ ശബ്ദം ഉയർത്തണം.)

കൃഷിക്കാരുടെയും സർക്കാർ ജീവനക്കാരുടെയും ന്യായമായ അവശതകളും ബുദ്ധിമുട്ടുകളും പരിഹരിക്കുന്നതിനും ശ്രമിക്കുന്നതാണ്.

ജനങ്ങൾ ഒതളിവുതന്നെങ്കിൽ മാത്രമേ അഴിമതി ഇല്ലാതാക്കുവാൻ സാധിക്കയുള്ളൂ. നിങ്ങളുടെ ഓരോരുത്തരുടെയും സഹകരണം അഭ്യർത്ഥിക്കുന്നു.

ഒരു രൂപായെങ്കിലും സംഭാവന തന്ന്, ജനാധിപത്യഭരണരീതിയിലും ജനാധിപത്യമാർഗ്ഗങ്ങളിലും അക്രമരഹിതമായ സമരപരിപാടികളിൽ മാത്രവും വിശ്വസിക്കുന്നവർക്കു സമിതിയിൽ ചേരാവുന്നതാണ്.

നിങ്ങളുടെ സഹകരണവും സംഭാവനയും ഉപദേശങ്ങളും അഭ്യർത്ഥിച്ചുകൊള്ളുന്നു.

നടത്തിനോക്കി. അതിനുശേഷം പെൺകുട്ടികൾക്കു് പരിശീലനം നൽകുകയെന്നതു് ട്രസ്റ്റ് ഒരു സ്ഥിരം ഏർപ്പാടാക്കിയിരിക്കുകയാണു്. 1962—ൽ ഡാർട്ടു് മൂറിനു സമീപമുള്ള ആഷ്ബർ ടണിൽവച്ചു് അഞ്ചു കോഴ്സുകളും ബിഷാം ആബിയിൽ രണ്ടു കോഴ്സുകളും ഏർപ്പെടുത്തി. ഇക്കൊല്ലം വെൽഷ് തീരത്തെ ടൊവായിനിൽ ഒരു പുതിയ സ്കൂളും തുറന്നു.

വെൽഷ് വിദ്യാലയം ഈയാവശ്യത്തിനു് ഒരുലക്ഷം പവൻ 13.3 ലക്ഷം ക. ചെലവുചെയ്തു് പരിഷ്ക്കരിക്കുകയുണ്ടായി. മുഴുവൻ സമയവും ജോലി ചെയ്യുന്ന ഒരു മേട്രനാണു് പെൺകുട്ടികളുടെ വീട്ടാവശ്യങ്ങളുടെ ചുമതല വഹിക്കുന്നതു്.

പാറക്കെട്ടുകൾ കയറുക, വഞ്ചി തുഴയുക, മലയിൽക്കൂടി നടക്കുക, ക്യാമ്പുചേന്നു് ആഹാരം പാകം ചെയ്യുക എന്നിവയാണു് കോഴ്സിൽ ഉൾപ്പെട്ട വിഷയങ്ങൾ. പിന്നീടു് നീണ്ട സാഹസയാത്രകൾക്കായി അവരെ പുറത്തുകൊണ്ടുപോകും. മൂന്നു ദിവസം നീണ്ടുനിൽക്കുന്ന ഈ യാത്രയിൽ രണ്ടുരാത്രികൾ സ്വന്തമായി കൂടാരങ്ങളുണ്ടാക്കി താമസിക്കണം. പ്രകൃതിശാസ്ത്രം, സ്ഥലത്തിന്റെ ചരിത്രം, ഭൂമിശാസ്ത്രം എന്നിവയും പഠിപ്പിക്കപ്പെടും. പരിശീലനം 26 ദിവസം നീണ്ടുനിൽക്കും.

പെൺകുട്ടികൾ കൃഷിത്തോപ്പുകൾ സന്ദർശിക്കുകയും അതിന്റെ നടത്തിപ്പു മനസ്സിലാക്കുകയും ചെയ്യുന്നു. പ്രാഥമിക ചികിത്സയും ജീവൻ രക്ഷപ്പെടുത്താനുള്ള പരിശീലനവും കോഴ്സിന്റെ ഒരു പ്രധാന ഭാഗമാണു്. കൃത്രിമമായി ശ്വാസം നൽകേണ്ടതെങ്ങനെയെന്നും അവരെ പഠിപ്പിക്കുന്നു. വഞ്ചി തുഴയുമ്പോൾ അവർ ലൈഫ് ജാക്കറ്റ് ധരിച്ചിരിക്കണമെന്നുണ്ടു്. പാറക്കെട്ടുകൾ കയറുമ്പോൾ കയറുകൊണ്ടു് അവർ കെട്ടപ്പെട്ടിരിക്കും.

സ്കൂളിനുള്ളിലെ പ്രവർത്തനങ്ങളിൽ പ്രസംഗപരിശീലനം, നാടകാഭിനയം, ചർച്ച, സംഗീതസംവിധാനം ഇവ കൂടാതെ … ലായവ ഉൾപ്പെടുന്നു.

കോഴ്സ് വളരെ ശ്രമകരമാണു്. വിദ്യാർത്ഥികൾക്കു തങ്ങളുടെ ശാരീരികമായ കഴിവു് പരമാവധി എല്ലായ്പോഴും ഉപയോഗപ്പെടുത്തേണ്ടിവരും. എങ്കിലും അവർ പല പുതിയ വിദ്യകളും പഠിക്കുകയും ആത്മവിശ്വാസം വർദ്ധിപ്പിക്കുകയും പുതിയ സുഹൃത്തുക്കളെ സമ്പാദിക്കുകയും ചെയ്യുന്നു.

ബ്രിട്ടനു പുറത്തുനിന്നു് പല കുട്ടികളും ഔട്ട്‌വേർഡ് ബൗണ്ടു് കോഴ്സിൽ പങ്കെടുത്തിട്ടുണ്ടു്. കോമൺവെൽത്തിന്റെ പല ഭാഗങ്ങളിലും ട്രസ്റ്റ് നടത്തുന്ന രീതിയിലുള്ള കോഴ്സുകൾ നടത്തിവരുന്നുണ്ടെന്നതു് സ്മരണീയമാണു്.

---



## വേദവായനക്കുറിപ്പുകൾ

### ചൊവ്വ

മർക്കോസ് 9:38–41.

വിശ്വാസത്തിലോ നടപടിയിലോ നമ്മിൽനിന്നു വിഭിന്നരായവരോടു് നമുക്കുണ്ടായിരിക്കേണ്ട മനോഭാവത്തെക്കുറിച്ചാണു് കർത്താവു് ഇവിടെ പഠിപ്പിക്കുന്നതു്. ശിഷ്യന്മാരുടെ അസഹിഷ്ണുതയെ കർത്താവു കുറ്റപ്പെടുത്തി. യേശുവിന്റെ നാമത്തിൽ വേലചെയ്തിരുന്ന ഒരാളെ അയാൾ ശിഷ്യന്മാരുടെ സമൂഹത്തിൽ ഉൾപ്പെട്ടിരുന്നില്ല എന്ന കാരണത്താൽ അവർ വിലക്കി. അതു തെറ്റാണെന്നു കർത്താവു് അവരെ പറഞ്ഞു മനസ്സിലാക്കി. യേശുവിനു പ്രതികൂലമല്ലാത്തവരെ നാം ആദരിക്കയാണു് വേണ്ടതു്. ക്രിസ്ത്യാനികൾ അന്യോന്യം സഹിഷ്ണുതയോടുകൂടി വർത്തിക്കേണ്ടതു വളരെ ആവശ്യമാണു്. കാതലായ കാര്യങ്ങളിലുള്ള വ്യത്യാസം നിസ്സാരമാണെന്നോ അവഗണിക്കേണ്ടതാണെന്നോ ഇതിനർത്ഥമില്ല. എന്നാൽ വ്യത്യാസങ്ങളുടെ പേരിൽ ശണ്ഠ കൂടുകയോ അന്യോന്യം വിലക്കുകയോ ചെയ്യരുതു്. സ്നേഹത്തിലും സഹിഷ്ണുതയിലും അന്യോന്യം ശുശ്രൂഷിക്കുവാനും വിശ്വാസം ആർജ്ജിക്കുവാനും നാം പഠിക്കണം. മറ്റുള്ളവരെ കുറ്റപ്പെടുത്താതെ നമ്മുടെ കുറവുകളെ പരിഹരിക്കാനായിരിക്കണം നമ്മുടെ ശ്രമം.

### ബുധൻ

…ക്കോ: 9:42–50

… യെരുശലേം പട്ടണത്തിനു വെളിയിൽ ചപ്പുചവറെല്ലാം …യിട്ടു് തീയിടുന്ന ഒരു സ്ഥലമുണ്ടായിരുന്നു. അതിനു് …ന്നാ' എന്നായിരുന്നു പേർ. ആ പേരു തന്നെയാണു് … യോഗിച്ചിട്ടുള്ളതു്. മനുഷ്യൻ തന്നെയാണു് …നു യോഗ്യനാക്കുന്നതു്. അല്ലാതെ ദൈവം …ിലിടുകയല്ല ചെയ്യുന്നതു്. പാപത്തിനു് …പെട്ടു് അവസാനം ദൈവത്തിനുപോലും …ിയില്ലാത്ത ഒരു നിലയിൽ മനുഷ്യൻ എ…താണു് നരകം. മനുഷ്യൻ ഉത്തരവാദി…യായ വിട്ടുവീഴ്ചകൾ നിത്യനാശ… … നശിക്കുന്നതിനെക്കാൾ നല്ലതു് ചില ഭാഗങ്ങൾ നശിപ്പിച്ചു കളയുകയാണു്. നിത്യജീവനുവേണ്ടി അനിത്യമായതു ബലികഴിക്കുവാൻ നാം പഠിക്കണം. ആത്മസംയമനമില്ലാതെ ആത്മരക്ഷ സാദ്ധ്യമല്ല. ഈ നോമ്പുകാലത്തു് നാം പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരു പരമാർത്ഥമാണിതു്.

### വ്യാഴം

മർക്കോസ് 10:1–12.

ന്യായപ്രമാണസംബന്ധമായ ഒരു വാദപ്രതിവാദത്തിൽ യേശുവിനെ കുടുക്കുവാൻ പരീശന്മാർ ശ്രമിക്കയാണു്. വിവാഹമോചനം സംബന്ധിച്ചുള്ള ഒരു സംവാദം അന്നു നിലവിലിരുന്നു. ആവർത്തനപുസ്തകം 24:1—ൽ പറയുന്നതിപ്രകാരമാണു്. "ഒരു പുരുഷൻ ഒരു സ്ത്രീയെ തിരഞ്ഞെടുത്തു് വിവാഹം ചെയ്തശേഷം അവളിൽ ദൂഷ്യമായതു വല്ലതും കണ്ടിട്ടു് അവനു് അവളോടു് അനിഷ്ടം തോന്നിയാൽ ഒരുപേക്ഷണപത്രം എഴുതി കൈയിൽ കൊടുത്തു് അവളെ വീട്ടിൽനിന്നയയ്ക്കണം." ഈ നിർദ്ദേശത്തിന്റെ വ്യാഖ്യാനത്തെപ്പററിയായിരുന്നു തർക്കം. ഇതനുസരിച്ചു് നിസ്സാരകുറ്റങ്ങൾക്കും ഭാര്യയെ ഉപേക്ഷിക്കാൻ സാദ്ധ്യമായിരുന്നു. നമ്മുടെ കർത്താവു നൽകിയ വിശദീകരണത്തിൽ വിവാഹത്തെ സംബന്ധിച്ചുള്ള ദൈവിക ഉദ്ദേശം വ്യക്തമാകുന്നുണ്ടു്. അതിൽ വിട്ടുവീഴ്ചക്കു സ്ഥാനമില്ല. ഒരുവളെ ഉപേക്ഷിച്ചു് മറ്റൊരുവളെ വിവാഹം ചെയ്യുന്നവനും വ്യഭിചാരം ചെയ്യുന്നതായി വിചാരിക്കാമെന്നു് കർത്താവു പറയുന്നു. ക്രിസ്തീയ വിവാഹബന്ധത്തിന്റെ അഭേദ്യതയും പരിപാവനതയും പാലിക്കുവാൻ ക്രിസ്ത്യാനികൾ ബാദ്ധ്യസ്ഥരാണു്.

### വെള്ളി

മർക്കോസ് 10:13—16.

ശിശുക്കൾക്കു കർത്താവു നൽകിയസ്ഥാനം അന്നത്തെ സമുദായത്തിൽ അവർക്കു ലഭിച്ചിരുന്നില്ല. എന്നാൽ കർത്താവിന്റെ പെരുമാററവും ഉപദേശവും ശിശുക്കളോടുള്ള പൊതുമനോഭാവത്തിൽ വലിയ ഒരു പരിവർത്തനം ഉളവാക്കി. ശിശുക്കൾക്കു് അവർ അർഹിക്കുന്ന പ്രാധാന്യം കല്പിക്കുവാനും അവർക്കുവേണ്ടി കരുതുവാനും പ്രവർത്തിക്കുവാനും കർത്താവു

പ്രചോദനം നൽകി. ശിശുസഹജമായ സൽഗുണങ്ങളാണ് പ്രായമുള്ളവരെയും ദൈവരാജ്യത്തിന് അർഹരാക്കിത്തീർക്കുന്നതെന്ന് കർത്താവു ചൂണ്ടിക്കാണിച്ചു. കർത്താവ് എപ്പോഴും ശിശുക്കളെ വാത്സല്യത്തോടുകൂടി സ്വീകരിക്കുവാനും അനുഗ്രഹിക്കുവാനും സന്നദ്ധനാണ്. കർത്താവിനെപ്പോലെയുള്ളവരുടെ സാന്നിദ്ധ്യം ശിശുക്കൾ ഇഷ്ടപ്പെടുകയും ചെയ്യുന്നു. ശിശുക്കളെ കർത്താവിങ്കലേക്ക് ആനയിക്കുകയും കർത്താവിനോടുള്ള സ്നേഹത്തിലും അനുസരണത്തിലും അവരെ വളർത്തുകയും ചെയ്യുക എന്നതു് ക്രിസ്തീയമാതാപിതാക്കന്മാരുടെയും ക്രിസ്തുസഭയുടെയും പ്രഥമകർത്തവ്യമാണ്.

**ശനി**

മർക്കോസ് 10:17-22.

"എന്നെ നല്ലവൻ എന്നു പറയുന്നതെന്തു്?" എന്നുള്ള കർത്താവിന്റെ ചോദ്യം മുഖസ്തുതിക്കെതിരായ ഒരു താക്കീതായിരുന്നു; അല്ലാതെ കർത്താവു നല്ലവനല്ലെന്നുള്ള ഒരു സൂചനപോലും ആ ചോദ്യത്തിലില്ല. ഈ ചെറുപ്പക്കാരൻ സാന്മാർഗ്ഗികമായും മതപരമായും പ്രശസ്തമായ ഒരു നിലയിലായിരുന്നു എന്നുള്ളതിനു സംശയമില്ല. എന്നാൽ ധനത്തോടുള്ള അവന്റെ ബന്ധം പരിപൂർണ്ണപ്രതിഷ്ഠയ്ക്കു തടസ്സമായിത്തീർന്നിരുന്നു. ഇതു മനസ്സിലാക്കിയ കർത്താവ് അവനു് പ്രതിബന്ധമായി നിന്നതിനെ ഉപേക്ഷിക്കുവാൻ അവനോടാവശ്യപ്പെടുന്നു. ഇത്ര വലിയ ത്യാഗത്തിന് അവൻ സന്നദ്ധനല്ലായിരുന്നു. അതുകൊണ്ട് അവൻ വന്നതുപോലെ തിരിച്ചുപോകുകയും ചെയ്തു. അസീസിയിലെ ഫ്രാൻസിസിനെപ്പോലെ കർത്താവിന്റെ വചനത്തെ അക്ഷരത്തിലും ആത്മാവിലും അനുസരിച്ചിട്ടുള്ളവരുണ്ട്. അവരുടെ മഹനീയദൃഷ്ടാന്തം ഇന്നും ലോകത്തിന് പ്രചോദനം നൽകിക്കൊണ്ടിരിക്കുന്നു. ധനത്തോടുള്ള നമ്മുടെ മനോഭാവമെന്താണ്? നാം ധനത്തിന്റെ ഉടമകളല്ല, കാര്യവിചാരകന്മാർ മാത്രമാണെന്നു നാം മറക്കരുതു്.

**ഞായർ**

എഫേസ്യർ 5:1–13.

ധാർമ്മികമായി അധഃപതിച്ച ഒരു അക്രൈസ്തവലോകത്തിൽ ജീവിച്ചിരുന്ന ക്രിസ്ത്യാനികൾ നിലനിർത്തേണ്ട ഉയർന്ന ജീവിതനിലവാരത്തേക്കുറിച്ചു പൗലൂസ് ശ്ലീഹാ ഉൽബോധിപ്പിക്കുന്നു. ഏതാണ്ട് അന്നത്തെ ചുററുപാടുതന്നെയാണ് ഇന്ന് നാമും അഭിമുഖീകരിക്കുന്നതു്. സാന്മാർഗ്ഗികമായി കൂടുതൽ വഷളായിക്കൊണ്ടിരിക്കുന്ന ഒരു ലോകത്തിലാണ് നാമും ജീവിക്കുന്നതു് ക്രിസ്തീയസമുദായത്തിൽപോലും മതസംബന്ധമായ മൂല്യങ്ങൾക്ക് അധരസേവനം മാത്രം അനുഷ്ഠിക്കുന്നവരാണ് അധികംപേരും. അവയുടെ പ്രായോഗികതയെ ചോദ്യംചെയ്യുന്നവരും ഒട്ടും കുറവല്ല. ഏതായാലും യഥാർത്ഥ ക്രിസ്ത്യാനികൾക്ക് ക്രിസ്തീയമാനദണ്ഡമനുസരിച്ചു ജീവിക്കുക വളരെ പ്രയാസമാണ്. ക്രിസ്തുവിനെ അനുകരിച്ചു ജീവിക്കുക മാത്രമാണ് ക്രിസ്ത്യാനിക്കു സ്വീകാര്യമായ മാർഗ്ഗം. അതിനുള്ള ശക്തിയും ക്രിസ്തു വാഗ്ദാനം ചെയ്യുന്നുണ്ട്. ഉണർന്നിരിക്കുക; ക്രിസ്തു നിന്റെമേൽ പ്രകാശിക്കും, എന്നുള്ള വാഗ്ദാനം നമുക്കു ധൈര്യം നൽകട്ടെ.

**തിങ്കൾ**

മർക്കോസ് 10: 23–27.

ധനവാനായ ചെറുപ്പക്കാരനോടു പറഞ്ഞതുപോലെ വസ്തുവകകളെല്ലാം ഉപേക്ഷിച്ചു തന്നെ അനുഗമിക്കണമെന്ന് കർത്താവ് എല്ലാവരോടും പറയുന്നില്ല. എന്നാൽ താരതമ്യേന ദരിദ്രമായ ജീവിതരീതിയോടു പ്രതിപത്തിയും ധനത്തിന്റെ അപകടത്തെക്കുറിച്ചുള്ള ബോധവും കർത്താവിനുണ്ടായിരുന്നു എന്നുള്ളതിനു സംശയമില്ല. കർത്താവിന്റെ ഉപദേശം ശിഷ്യന്മാരെ വിസ്മയിപ്പിച്ചു. കാരണം, യഹൂദന്മാർ ധനത്തെ ദൈവത്തിന്റെ ദാനമായിട്ടും ദൈവാനുഗ്രഹത്തിന്റെ പ്രത്യക്ഷലക്ഷണമായിട്ടും കരുതിയിരുന്നു. ഇന്നത്തെ പൊതുചിന്താഗതിയും ഏതാണ്ട് ഇതു തന്നെയാണ്. ദൈവരാജ്യത്തിന്റെ താല്പര്യങ്ങൾക്ക് ആവശ്യമായ സ്വയപരിത്യാഗം അസാദ്ധ്യമാക്കിത്തീർക്കുന്ന ഒന്നാണ് ധനസമൃദ്ധി. മിക്ക ധനികന്മാരുടെയും ജീവിതം ഇതിനു തെളിവാണ്. ധനം കൈവശം വയ്ക്കുന്നതിനെയല്ല കർത്താവു കുററപ്പെടുത്തുന്നതു്; ധനത്തിൽ ആശ്രയം വയ്ക്കുന്നതാണ്. ദൈവത്തോടുകൂടിയും ദൈവത്തിനു വേണ്ടിയും ധനം കൈകാര്യം ചെയ്യാൻ കഴിവുള്ളവരുണ്ട്. എന്നാൽ അതു വളരെ വിഷമമേറിയ ഒരു കാര്യമാണ്. ധനത്തിന്റെ വഞ്ചനയിൽ അകപ്പെടാതിരിക്കാൻ നാം പ്രത്യേകം ശ്രദ്ധിക്കണം.

---

**പ്രതിവാര പ്രഭാഷണം**

# ദൈവത്തിനു പ്രസാദകരമായ നോമ്പ്

എം. തൊമ്മൻ

"നിങ്ങൾ വിവാഹത്തിനും കലഹത്തിനും ക്രൂരമുഷ്ടികൊണ്ടടിക്കേണ്ടതിനും നോമ്പു നോക്കുന്നു; നിങ്ങളുടെ പ്രാർത്ഥന ഉയരത്തിൽ കേൾപ്പാൻ തക്കവണ്ണമല്ല നിങ്ങൾ ഇന്നു നോമ്പു നോക്കുന്നതു്." (യെശയ്യാവ് 58:4.)

യഥാർത്ഥത്തിൽ നോമ്പു നോക്കേണ്ടതു് എങ്ങനെയാണെന്ന് താഴെയുള്ള വാക്യങ്ങളിൽ പ്രവാചകൻ വിവരിക്കുന്നു. ഈ അദ്ധ്യായത്തിന്റെ ബാക്കിഭാഗം കൂടി വായിച്ചശേഷം ഈ പ്രഭാഷണം വായിക്കുന്നതു നന്നായിരിക്കും. നോമ്പുകാലത്തു് ആവശ്യമായ സ്വയംപരിശോധനയ്ക്ക് ഇതു വളരെ സഹായിക്കും. പ്രവാചകൻ നോമ്പു ആചരിക്കുന്നതിനെ നിഷേധിക്കുന്നില്ല. എന്നാൽ ആചരിക്കുന്ന രീതിയെ നിശിതമായി വിമർശിക്കുന്നു. ശരിയായ വിധത്തിലും തെററായ വിധത്തിലും നോമ്പു ആചരിക്കാം. സ്വഭാവത്തിനോ ജീവിതത്തിനോ ചിന്താഗതിക്കോ യാതൊരു വ്യത്യാസവും വരാത്തവിധത്തിൽ കേവലം ഒരു ബാഹ്യാചാരം മാത്രമായി നോമ്പു പരിണമിക്കാം. കൂടുതൽ പ്രാർത്ഥനകൾ ഉരുവിടുക, കുമ്പിടുക, മത്സ്യമാംസാദി ആഹാരപദാർത്ഥങ്ങളെ വർജ്ജിക്കുക, ഉപവസിക്കുക മുതലായ അനുഷ്ഠാനങ്ങളെ നോമ്പിനോടനുബന്ധിച്ച് സഭ നിർദ്ദേശിക്കുന്നു. ഈ നിർദ്ദേശങ്ങൾ പാലിക്കുവാൻ സഭാംഗങ്ങൾ ബാദ്ധ്യസ്ഥരും പാലിക്കുന്നതു പ്രയോജനകരവുമാണ്. എന്നാൽ അവ പാലിക്കുന്നതുകൊണ്ടുമാത്രം നോമ്പു നോമ്പാകണമെന്നില്ല. അവയെ പാലിക്കുന്നതു് അതിൽതന്നെ ഒരു പുണ്യവുമല്ല. ആന്തരീകമായ ചില അനുഭവ സിദ്ധികൾക്കുള്ള മാർഗ്ഗങ്ങളായി മാത്രമാണ് അവയ്ക്ക് സ്ഥാനമുള്ളതു്. യഥാർത്ഥത്തിൽ അനുതപിക്കു[illegible] നോ, ചിന്തകളും പ്രവൃത്തികളും ക്രിസ്തുവിന്റെ സ്വഭാ[illegible] ന് അനുരൂപമാക്കുവാനോ ആത്മാർത്ഥമായി ആഗ്ര[illegible] ത്ത ഒരു ക്രിസ്ത്യാനി മേൽപറഞ്ഞ അനുഷ്ഠാനങ്[illegible] തെങ്കിലും പുണ്യം നേടാമെന്ന് വിചാരിക്കുന്നതു്[illegible] ഢ്യമാണ്. അതു മാത്രമല്ല, ആന്തരീയത്വമ[illegible] ഷ്ഠാനങ്ങൾ അയാളിൽ തെററായ ഒരുത[illegible] യും സ്വയംനീതിയും ഉളവാക്കി അയാ[illegible] ന്ന് അകററുകകൂടി ചെയ്യും.

കാഹളംപോലെ ശബ്ദമുയർത്തി[illegible] യ്ക്കും അനുതാപത്തിനുള്ള ആഹ്വാനം[illegible] ശയ്യാ ദീർഘദർശിയോടാജ്ഞാപി[illegible]

ളെയും പാപങ്ങളെയും അദ്ദേഹം ഉറക്കെ വിളിച്ചു പറഞ്ഞു. വേഴാമ്പലിനെപോലെ തല കുനിക്കുക, രട്ടും വെണ്ണീറും വിരിച്ചു കിടക്കുക മുതലായ ബാഹ്യപ്രകടനങ്ങൾ നടത്തുകയും അതേസമയംതന്നെ പാവപ്പെട്ടവരെ ചൂഷണം ചെയ്യുകയും അനീതിയും അധർമ്മവും അശുദ്ധിയും തുടരുകയും ചെയ്യുന്ന അവരുടെ രീതിയെ പ്രവാചകൻ നഗ്നമായി തുറന്നുകാട്ടി. അതിന്റെ ഫലമെന്തായിരുന്നെന്നോ? ജനങ്ങൾ അദ്ദേഹത്തെ ദൈവദൂഷണക്കാരനായി മുദ്രയടിച്ച് അറക്ക വാളിനാൽ അറുത്തു് രണ്ടായി പിളർന്നു! ഇന്നും യഥാർത്ഥ പ്രവചനശുശ്രൂഷ നിർവഹിക്കുന്നവർക്ക് ലഭിക്കുന്ന പ്രതിഫലം ഇതിൽനിന്നു് വളരെ വ്യത്യസ്തമല്ല. ഗാന്ധിജി ഒരു ഘാതകന്റെ വെടിയേറ്റു മരിച്ച വാർത്ത കേട്ടപ്പോൾ ബെർണാഡ്ഷാ പറഞ്ഞതു നല്ലവനായിരിക്കുക അപകടകരമാണെന്നായിരുന്നു. സത്യം തുറന്നു പറയുന്നതു് അപകടമായിരിക്കാം. എന്നാലും പറഞ്ഞേ മതിയാകൂ.

മതവിശ്വാസികൾ എന്നു പറയപ്പെടുന്ന ആളുകളുടെ ഇടയിൽതന്നെ മതത്തെക്കുറിച്ച് തെറ്റായ ധാരണയും വീക്ഷണവും സാധാരണമാണ്. അന്യോന്യബന്ധമില്ലാത്ത വിധത്തിൽ മനുഷ്യജീവിതത്തെ ആത്മീയമെന്നും ലൗകികമെന്നും വരവച്ചു വേർതിരിക്കുന്ന ചിന്താഗതി അപൂർവമല്ല. ആത്മീയത്തിൽ ഉൾപ്പെടുത്തുന്ന കാര്യങ്ങളും സമയങ്ങളും സന്ദർഭങ്ങളും ആകമാനജീവിതത്തിൽ ഒരു ചെറിയ അംശം മാത്രമായിരിക്കും. ജീവിതത്തിന്റെ ബഹുഭൂരിഭാഗവും ലൗകികമായിട്ടാണ് പരിഗണിക്കപ്പെടുക. ഇവ രണ്ടും തമ്മിൽ പറയത്തക്ക പൊരുത്തമോ ബന്ധമോ ഇല്ല. ഈ വിഭജനം തെറ്റാണെന്നുള്ളതാണ് ക്രിസ്തുമതത്തിന്റെ കാതലായ തത്വം. ദൈവം മനുഷ്യനായിത്തീർന്നു എന്നതിനാൽ മാനുഷികമായതിനെയെല്ലാം ദൈവികമാക്കി. ശാരീരികം, വസ്തുമയം, ലൗകികം എന്നെല്ലാം നാം വിവക്ഷിക്കുന്ന സകലത്തെയും ദൈവം പരിപാവനമാക്കി. പാപമൊഴികെ മറ്റെല്ലാം ദൈവത്തിന്റേതും ദൈവികവുമാണ്. എല്ലാറ്റിനെക്കുറിച്ചും ദൈവത്തിനു ഒരുദ്ദേശ്യമുണ്ട്. എല്ലാം ആ ഉദ്ദേശ്യസാദ്ധ്യത്തിനായി വിനിയോഗിക്കപ്പെടേണ്ടവയുമാണ്. വ്യക്തികളും സമുദായവും ദൈവത്തെ അറിഞ്ഞു് ദൈവത്തിന്റെ ഹിതാനുസരണം ജീവിക്കേണ്ടവരാണ്. അവരുടെ അനുസരണത്തെ തെളിയിക്കേണ്ടതു് ബലികളോ നേർച്ചകാഴ്ചകളോ ആചാരാനുഷ്ഠാനങ്ങളോ കൊണ്ടല്ല, പ്രത്യുത, രഹസ്യവും പരസ്യവുമായ ജീവിതശുദ്ധിയും സ്നേഹവും ഐകമത്യവും സേവനവുംകൊണ്ടാണ്.

വ്യക്തികളുടെയോ സഭയുടെയോ പ്രായോഗിക താല്പര്യങ്ങളെ പരിശോധിച്ചുനോക്കുന്ന പക്ഷം അവർ എന്തിനായിട്ടാണ് നിലകൊള്ളുന്നതെന്നും മതസംബന്ധമായ അവരുടെ വീക്ഷണം എങ്ങനെയുള്ളതാണെന്നും മനസ്സിലാക്കാൻ പ്രയാസമുണ്ടാകയില്ല. നാം നടപ്പിലാക്കുന്ന പദ്ധതികൾ (പത്രത്തിൽ പ്രസിദ്ധപ്പെടുത്തുകയോ പ്രസംഗിക്കുകയോ ചെയ്യുന്നവയല്ല) ഏതൊക്കെയാണ്? നമ്മുടെ പണവും പ്ലാനിംഗും പരിശ്രമങ്ങളുമെല്ലാം എങ്ങനെയുള്ള കാര്യങ്ങൾക്കായി ചെലവഴിക്കപ്പെടുന്നു? നിസ്വാർത്ഥവും ജീവകാരുണ്യപരവും ആത്മീയമായി നിർമ്മാണാത്മകവുമായ കാര്യങ്ങൾക്ക് നമ്മുടെ ചിന്തയിലും പരിപാടിയിലും എപ്പോഴെങ്കിലും മുൻഗണന ലഭിക്കുന്നുണ്ടോ? അന്യായബന്ധനങ്ങളെ അഴിക്കുക, നുകത്തിന്റെ അമിക്കയറുകളെ അഴിക്കുക, പീഡിതരെ സ്വതന്ത്രരായി വിട്ടയയ്ക്കുക, വിശപ്പുള്ളവനു് അപ്പം നുറുക്കി കൊടുക്കുക, അലഞ്ഞുനടക്കുന്ന സാധുക്കളെ ചേർത്തുകൊള്ളുക, നഗ്നനെ കണ്ടാൽ ഉടുപ്പിക്കുക, നിന്റെ മാംസരക്തങ്ങളായവർക്ക് നിന്നെത്തന്നെ മറെക്കാതിരിക്കുക". ഇതൊക്കെയാണ് ശരിയായ നോമ്പിന്റെ ഫലമായി ദൈവം ആഗ്രഹിക്കുന്നതും പ്രതീക്ഷിക്കുന്നതും.

മനുഷ്യസ്വഭാവത്തെയും ജീവിതത്തെയും മനുഷ്യൻ ജീവിക്കുന്ന ചുറ്റുപാടുകളെയും ദൈവഹിതപ്രകാരം രൂപാന്തരപ്പെടുത്തുവാൻ ശക്തിയുള്ളതായി മതവും മതാനുഷ്ഠാനങ്ങളും തീരാത്തപക്ഷം അവ നിർജ്ജീവമാണ്. മനുഷ്യനു ശരീരംകൂടാതെ ലോകത്തിൽ ജീവിക്കുക സാദ്ധ്യമല്ലാത്തതുപോലെതന്നെ ചില ആചാരാനുഷ്ഠാനങ്ങളും ഒഴിച്ചുകൂടാത്തവയാണ്. എന്നാൽ ആചാരാനുഷ്ഠാനങ്ങളുടെ ലക്ഷ്യത്തെ മറന്നു് അവയെ നിലനിർത്തുന്നതുകൊണ്ട് ഒരു പ്രയോജനവുമില്ല. അങ്ങനെ ചെയ്യുന്നപക്ഷം നമ്മുടെ മതം കർത്താവിന്റെ ശകാര വർഷത്തിനു പാത്രീഭവിച്ച പരീശ മതംപോലെ ആയിത്തീരും. ഈ അപകടത്തെ ഒഴിവാക്കാനുള്ള മാർഗ്ഗം ആചാരാനുഷ്ഠാനങ്ങളെ ഉപേക്ഷിക്കുകയല്ല. യാതൊരു ആചാരാനുഷ്ഠാനങ്ങളും ഇല്ലാത്തവരെന്നഭിമാനിക്കുന്നവരിൽ പരീശത്വം കൂടുതൽ അളവിൽ കാണപ്പെടുന്നുണ്ട്. യേശുക്രിസ്തുവിനോടുള്ള സജീവബന്ധവും നിരന്തര സംസർഗ്ഗവും വഴിയായി നോമ്പ്, നമസ്കാരം, പരസ്യാരാധന, പുണ്യപരിശീലനങ്ങൾ എന്നിവയെ എല്ലാം നാം പരിപുഷ്ടവും അർത്ഥവത്തുമാക്കിത്തീർക്കണം. അപ്പോൾ നമ്മുടെ മതം ചൈതന്യമുള്ളതായിഭവിക്കും. നമ്മുടെ ജീവിതം നമുക്കു തന്നെയും മറ്റുള്ളവർക്കും അനുഗ്രഹകരമായിത്തീരും.

---

# എക്യുമെനിക്കൽപ്രസ്ഥാനം പുതിയ ഘട്ടത്തിൽ

## ഒഡെസ്സാസമ്മേളനതീരുമാനങ്ങൾ

എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ചരിത്രം സംബന്ധിച്ചിടത്തോളം ക്രിസ്തുമതം ഒരു പുതിയഘട്ടത്തിൽ പ്രവേശിച്ചിരിക്കുന്നുവെന്ന് സഭകളുടെ അഖിലലോകകൗൺസിൽ എക്സിക്യൂട്ടീവ് കമ്മിറ്റി, ഒഡെസ്സ (യുക്രെയിൻ) യിൽ ചേർന്ന പഞ്ചദിനസമ്മേളനത്തിന്റെ അവസാനം പുറപ്പെടുവിച്ച ഒരു പ്രസ്താവനയിൽ പറയുന്നു.

കൗൺസിലിന്റെ ഒരു സമ്മേളനം റഷ്യൻമണ്ണിൽവച്ചു [illegible]ക്കുന്നതു് ഇപ്പോൾ ആദ്യമാണ്. ഫെബ്രുവരി 10-ാം [illegible]തി ആരംഭിച്ച സമ്മേളനം അഞ്ചു ദിവസം നീണ്ടുനി[illegible]

[illegible]ക്രൈസ്തവസഭകളുടെ ഐക്യം സംബന്ധിച്ച് റോമൻക[illegible]സഭ ശ്രദ്ധ പതിപ്പിച്ചു കാണുന്നതിനെ കൗൺ[illegible]തം ചെയ്തു. കൗൺസിലിന്റെ അംഗസഭകൾ [illegible]ചികളാണുള്ളതെന്ന് കൗൺസിൽ ഊന്നി[illegible]

[illegible]ിക്കാസഭപോലെ ചില സഭകൾക്കു് [illegible]ർത്തനങ്ങളിൽ ഇപ്പോൾ പങ്കെടുക്കാൻ [illegible]മായി ഉറ്റബന്ധം പുലർത്താൻ അഭിലഷിക്കുന്നതായി ജനറൽ സെക്രട്ടറി ഡോ. ഡബ്ലിയു. എ. വിസ്സർട്ട് ഹൂഫ്റ്റ് ഒരു പത്രസമ്മേളനത്തിൽ പ്രസ്താവിച്ചു.

വത്തിക്കാൻ ഈ വർഷം കൗൺസിലുമായോ അഥവാ കൗൺസിലിലെ ചില അംഗസഭകളുമായോ ഏതെങ്കിലും വിധത്തിലുള്ള സമീപനത്തിനു് ഉദ്യമിച്ചേക്കാമെന്ന് സമ്മേളനത്തിലെ ചില പ്രധാന പ്രതിനിധികൾ സ്വകാര്യസംഭാഷണങ്ങളിൽ സൂചിപ്പിച്ചു.

### സൈപ്രസ് പ്രതിസന്ധി

സൈപ്രസ്സിലെ പ്രതിസന്ധിയിൽ യു. എൻ. ചാർട്ടറിനു് അനുരൂപമാംവിധം വർത്തിക്കാനുൽബോധിപ്പിച്ചുകൊണ്ട് ഒരു ടെലഗ്രാം എക്സിക്യൂട്ടീവ് കമ്മിറ്റി, പ്രസിഡണ്ട് മക്കാറിയോസിനു് അയച്ചിട്ടുണ്ട്.

### ആഫ്റിക്കൻഫണ്ട്

10 ലക്ഷം ഡോളറിന്റെ ഒരു പ്രത്യേകഫണ്ട് ആഫ്റിക്കയിലെ അഭയാർത്ഥികൾക്കുവേണ്ടി ശേഖരിക്കാൻ കമ്മി

ചർച്ച്‌വീക്കി

...മാനിച്ചു. (ഈ തീരുമാനത്തിന്റെ വിശദവിവര... ...ഴിഞ്ഞ ലക്കം ചർച്ച്‌വീക്കിലിയിൽ ചേർത്തിരുന്നു.) ...ാല, മൊസാമ്പിക്, സുഡാൻ, റുവാണ്ട എന്നിവിടങ്ങ... ...നിന്നുള്ള അഭയാർത്ഥികളെ സഹായിക്കാനാണ് ഈ ...കൊണ്ട് ഉദ്ദേശിക്കുന്നതെന്ന് ഡോ. വിസ്സർട്ട് ഹൂഫ്റ്റ് പ്രസ്താവിച്ചു.

## സെൻട്രൽ കമ്മിററി

സഭകളുടെ അഖിലലോകകൗൺസിലിന്റെ സെൻട്രൽ കമ്മിററിയുടെ അടുത്ത സമ്മേളനം എനുഗു (നൈജീരിയ)വിൽ ചേരുന്നതാണെന്ന് ഡോ. വിസ്സർട്ട് ഹൂഫ്റ്റ് വെളിപ്പെടുത്തി. ഈസ്റ്റേൺ നൈജീരിയയിലെ ഗവർണറും കൗൺസിലിന്റെ പ്രസിഡണ്ടുമാരിൽ ഒരാളുമായ സർ ഫ്രാൻസിസ് ഇബിയാമിന്റെ ക്ഷണമനുസരിച്ചാണ് കമ്മിററി എനുഗുവിൽ സമ്മേളിക്കുന്നത്.

## നിരായുധീകരണം

ഗവണ്മെന്റുകൾ വേറെവേറെ പദ്ധതികൾ ഉന്നയിക്കുന്നതിനുപകരം അവ ഒന്നിച്ചു ചേർന്ന് സംയുക്തനിരായുധീകരണപരിപാടികൾ സമർപ്പിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ടുള്ള ഒരു പ്രസ്താവനയും എക്സിക്യൂട്ടീവ് കമ്മിററി അംഗീകരിച്ചു.

സ്വന്തം പ്രതിനിധികൾ നിർദ്ദേശിച്ചെങ്കിൽ മാത്രമേ ഒരു പദ്ധതി തങ്ങൾ അംഗീകരിക്കുകയുള്ളുവെന്ന നിലപാടാണ് ഓരോ രാഷ്ട്രവും അവലംബിച്ചു കാണുന്നതെന്ന് പ്രസ്താവനയിൽ പറയുന്നു.

ഈ നിലപാട് ഉപേക്ഷിക്കണമെന്നും യോഗ്യതയുടെ അടിസ്ഥാനത്തിൽ പരിപാടികൾ വിലയിരുത്തുന്നതിനുള്ള സന്നദ്ധത രാഷ്ട്രങ്ങൾ പ്രകടിപ്പിക്കണമെന്നും എക്സിക്യൂട്ടീവ് കമ്മിററി ആവശ്യപ്പെട്ടു. ആയുധീകരണമത്സരത്തിൽ നിന്ന് നിരായുധീകരണസഹകരണത്തിലേക്കു നീങ്ങുന്നതിനുള്ള ഏതവസരവും ഉപയോഗയോഗ്യമാക്കേണ്ടതാണെന്ന് പ്രസ്താവനയിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

## ഉൽഘാടനം

കൗൺസിലിന്റെ നയരൂപവൽക്കരണസമിതിയാണ് 14 അംഗങ്ങളുള്ള എക്സിക്യൂട്ടീവ് കമ്മിററി. റഷ്യൻ ഓർത്തഡോക്സ് സഭയുടെ ക്ഷണമനുസരിച്ചാണ് കമ്മിററി ഇത്തവണ ഒഡേസ്സയിൽ യോഗം ചേർന്നത്.

ഫെബ്രുവരി 9-ാം തീയതി രാത്രി നടന്ന ഒരു ഔപചാരികഡിന്നറിൽവച്ച് ലെനിൻഗ്രാഡിലെ നിക്കോദിം മെത്രാപ്പോലീത്താ പ്രതിനിധികളെ ഔദ്യോഗികമായി സ്വാഗതം ചെയ്തു (മോസ്കോ പാത്രിയർക്കാ ആസ്ഥാനത്തിലെ വിദേശകാര്യമേധാവിയും കൗൺസിൽ എക്സിക്യൂട്ടീവിലെ ഒരംഗവുമാണ് മെത്രാപ്പോലീത്ത) എക്സിക്യൂട്ടീവ് കമ്മിററി ചെയർമാൻ ഡോ ഫ്രാങ്ക്ളിൻ ക്ലാർക്ക് ഫ്രൈ ആതിഥ്യത്തിനു കൃതജ്ഞത പ്രകാശിപ്പിച്ചു.

ഒഡെസ്സായിലെ ബോറിസ് മെത്രാപ്പോലീത്താ, നല്ല സുഖമില്ലാതിരുന്നിട്ടും, 10-ാം തീയതി സമ്മേളനസ്ഥലത്തെത്തി കമ്മിററിയംഗങ്ങളെ സ്വാഗതം ചെയ്യുകയുണ്ടായി.

## അർദ്ധ വാർഷിക റിപ്പോർട്ട്

ജനാൽ സെക്രട്ടറി ഡോ. ഹൂഫ്റ്റ് അർദ്ധ വാർഷിക റിപ്പോർട്ട് കമ്മിററിയിൽ അവതരിപ്പിച്ചു. വത്തിക്കാൻ കൗൺസിൽ, മാർപ്പാപ്പായുടെ വിശുദ്ധ നാട്ടു സന്ദർശനം എന്നിവ റിപ്പോർട്ടു കാലത്തെ പ്രധാന സംഭവങ്ങളാണെങ്കിലും മെക്സിക്കോയിൽവച്ച് ഡിസംബറിൽ കൗൺസിലിന്റെ ആഭിമുഖ്യത്തിൽ നടന്ന ലോക മിഷ്യനറി സമ്മേളനം പ്രാധാന്യമർഹിക്കുന്നതായി റിപ്പോർട്ടിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

## അടുത്ത ജനറൽ സെക്രട്ടറി

എക്സിക്യൂട്ടീവ് കമ്മിററിയുടെ ഒരു പ്രധാന ചർച്ചാവിഷയം ഡോ വിസ്സർട്ട് ഹൂഫ്റ്റിന്റെ പിൻഗാമിയായി ഒരു ജനറൽ സെക്രട്ടറിയെ തിരഞ്ഞെടുക്കുന്ന കാര്യമായിരുന്നു.

കൗൺസിലിന്റെ രൂപവൽക്കരണം മുതൽ അതിന്റെ നേതൃത്വം വഹിച്ചുപോരുന്ന ഡോ: ഹൂഫ്റ്റ് 1965-ൽ റിട്ടയർ ചെയ്യാൻ ഉദ്ദേശിക്കുന്നതായി 1961—ൽതന്നെ നോട്ടീസ് നൽകുകയുണ്ടായി. (1965—ൽ അദ്ദേഹത്തിന് 65 വയസ്സാകും, കൗൺസിൽ സ്റ്റാഫംഗങ്ങൾ 65 ാം വയസ്സിൽ റിട്ടയർ ചെയ്യണമെന്നാണ് വ്യവസ്ഥ.)

1965 ജനുവരിയിൽ ചേരുന്ന സെൻട്രൽ കമ്മിററി സമ്മേളനത്തിൽ അടുത്ത ജനാൽ സെക്രട്ടറി ആരായിരിക്കണമെന്നതുസംബന്ധിച്ച നാമനിർദ്ദേശം സമർപ്പിക്കണമെന്ന് എക്സിക്യൂട്ടീവ് കമ്മിററിയോടാവശ്യപ്പെട്ടിരിക്കുകയാണ്. എക്സിക്യൂട്ടീവ് കമ്മിററി ഇതിനകം വളരെയധികം കൂടിയാലോചനകൾ ഇതു സംബന്ധിച്ചു നടത്തുകയുണ്ടായി. പക്ഷേ അതിന്റെ പ്രവർത്തനം ഇപ്പോഴും പ്രാരംഭ ദശയിലിരിക്കുന്നതേയുള്ളു.

---

ആരോഗ്യപംക്തി

# സസ്യമാംസദം പര്യാപ്തമോ?

യു. ഡി. റജിസ്റ്റർ പി. എച്ച്. ഡി.

പ്രവൃത്തിക്ക് ശക്തിദായിനിയായ ഭക്ഷണഘടകം മാംസദമാണെന്ന് ആദ്യമായി മനസ്സിലാക്കിയ ലിബിഗിന്റെ കാലം (പത്തൊൻപതാം ശതകത്തിന്റെ മദ്ധ്യം) മുതൽ ആഹാരത്തിൽ ആവശ്യമായ മാംസദത്തിന്റെ അളവും ഗുണവും സംബന്ധിച്ച വിശദമായ പഠനങ്ങൾ നടത്തിയിട്ടുണ്ട്. കൂടുതൽ വേല ചെയ്യുന്നവനു് കൂടുതൽ മാംസദം ആവശ്യമാണെന്നുള്ള നിഗമനത്തിലെത്തുവാൻ അധികം കാലതാമസമുണ്ടായില്ല. പ്രവർത്തനത്തിന് കൂടുതൽ മാംസദം ആവശ്യമില്ലെന്ന് ഇന്ന് അറിയപ്പെട്ടിരിക്കുന്നു. ലിബിഗിന്റെ സമകാലീനനും ജർമ്മൻ ശരീരശാസ്ത്രജ്ഞനുമായ വോയിട്ട് ഒരു വ്യക്തിക്കു പ്രതിദിനം 118 ഗ്രാം മാംസദമാണ് ശുപാർശ ചെയ്തിരിക്കുന്നത്. ജർമ്മനിയിലുള്ള തൊഴിലാളികൾ ശരാശരി കഴിക്കുന്ന മാംസദത്തിന്റെ അളവിനെക്കുറിച്ചുള്ള ഒരു പഠനത്തെ ആശ്രയിച്ചാണദ്ദേഹം ഇങ്ങനെ ശുപാർശ ചെയ്യുവാനിടയായത്.

ആധുനിക ഗവേഷണങ്ങളും പരീക്ഷണങ്ങളും തെളിയിച്ചിരിക്കുന്നത് പ്രായപൂർത്തിയായ പുരുഷന് ശരാശരി ദിവസേന ആവശ്യമുള്ള മാംസദത്തിന്റെ കുറഞ്ഞ അളവ് 30 ഗ്രാം മതിയെന്നും അത് സസ്യത്തിൽനിന്നുതന്നെയോ അഥവാ സസ്യത്തിൽനിന്നും മൃഗത്തിൽനിന്നും കൂട്ടിച്ചേർന്നുള്ളതോ ഏതായാലും മതിയെന്നുമാണ്. ഈ വിഷയത്തെക്
റിച്ച് 25 വർഷത്തിലധികം ഗവേഷണപരിചയമുള്ള ...
ക്ടർ റോസ് 1955-ൽ അഭിപ്രായപ്പെട്ടത് പ്രായപൂർ...
യായ ഒരു പുരുഷന് ദിവസേന വേണ്ട മാംസദത്തി...
രാശരി അളവ് 25 ഗ്രാമിൽ കുറച്ചു മതിയെന്നാണ്...

പഴങ്ങളും, ധാന്യങ്ങളും, അണ്ടികളും, ...
ലും സുലഭമായി ചേർത്ത് ആഹാരം കഴി...
സദത്തിന്റെ ന്യൂനത ഉണ്ടാകയില്ല. നി...
സാധാരണ മാംസദം ലഭിക്കുന്നത് പ...
ധാന്യങ്ങളിൽനിന്നും ഉരുളക്കിഴങ്ങിൽ...
ആവശ്യത്തിനു കഴിക്കുന്നവരിൽ കണ്ടി...
ഘടകത്തിന്റെ ന്യൂനതയുണ്ടാകയി...
കൗൺസിൽ ശുപാർശ ചെയ്യുന്നതു...
65 ഗ്രാമും സ്ത്രീകൾക്ക് 55 ഗ്രാമും...

ല് ഗവേഷകരും ഈ അഭിപ്രായത്തോടു യോജിക്കുന്നുണ്ട്.

സസ്യാഹാരം കഴിക്കുന്ന രാജ്യങ്ങളിൽ ഏററവും കുറഞ്ഞ അളവിൽ മാംസദം 100 ശതമാനത്തിലധികം ലഭിക്കുന്നുണ്ടെന്നാണ് കണക്കാക്കപ്പെട്ടിരിക്കുന്നത്. അമേരിക്കയിലെ ജനങ്ങൾ കഴിക്കുന്നത്ര അളവ് ആഹാരം ഇന്ത്യയിലെ ജനങ്ങൾ കഴിച്ചാൽ ദിവസേന 77 ഗ്രാം മാംസദം വീതം ലഭിക്കുന്നതായിരിക്കും. അതിൽ 90 ശതമാനവും സസ്യാഹാരത്തിൽനിന്നായിരിക്കും.

പ്രാഥമിക ഗവേഷകരുടെ അഭിപ്രായത്തിന്റെ പ്രേരണാശക്തിയെക്കുറിച്ച് ഇന്നത്തെ പരീക്ഷണങ്ങളുടെ വീക്ഷണത്തിൽ ഒരു സർവകലാശാലാ പ്രൊഫസ്സർ ഈയിടെ നടത്തിയ ഒരു പ്രസ്താവന വളരെ രസാവഹമായിരിക്കുന്നു: "ലിബിഗും വോയിട്ടും ശ്രേഷ്ഠ ഗവേഷകരായിരുന്നുവെന്നുള്ളത് ആർക്കും നിരസിക്കുവാൻ സാദ്ധ്യമല്ല. എന്നാൽ മഹാന്മാരുടെ തെററുകൾ ജനതതിയുടെ മൂഢതയെക്കാൾ നൂറു മടങ്ങ് അപകടപൂർണ്ണമാണ്. ഇങ്ങനെ മാംസദത്തിനുവേണ്ടിയുള്ള പ്രക്ഷോഭണം ലോകമെങ്ങും വ്യാപിച്ചു."

ചിലമാംസദം, അതു മാത്രംകഴിച്ചാൽ ശരീരവളർച്ചയെ സഹായിക്കുകയും ശരീരപ്രവർത്തനത്തെ സംരക്ഷിക്കുകയും ചെയ്യുമ്പോൾ മററു ചില മാംസദങ്ങൾ അങ്ങനെ പ്രവർത്തിക്കുന്നില്ല. അതിന്റെ കാരണം ശരീരത്തിന്റെ നിർമ്മാണഘടകങ്ങളായ "അമിനോ–ആസിഡുകൾ ചിലതിൽ അടിയിരിക്കുന്നതും ആകുന്നു. മിക്ക മാംസദങ്ങളിലും വിവിധ അളവിൽ പ്രസ്തുത ആസിഡുകൾ അടങ്ങിയിട്ടുണ്ട്. മാംസദങ്ങളിൽ കാണപ്പെടുന്ന 20 "അമിനോ–ആസിഡു"കളിൽ കുറഞ്ഞത് 8 എണ്ണം മനുഷ്യനാവശ്യമുള്ളവയാണ്. അവയെ അത്യന്താപേക്ഷിത അമിനോ–ആസിഡുകൾ എന്നു വിളിക്കപ്പെടുന്നു. അതുകൊണ്ട് മററുള്ള ആസിഡുകൾ അപ്രധാനമെന്നർത്ഥമാക്കരുത്. മാംസദാവശ്യത്തെക്കുറിച്ച് ചർച്ച ചെയ്യുമ്പോൾ രസതന്ത്രജ്ഞൻ ആഹാരത്തിലെ അമിനോ–ആസിഡുകളെക്കുറിച്ചായിരിക്കും സംസാരിപ്പാനിഷ്ടപ്പെടുന്നത്. ഇങ്ങനെ മാംസദപോഷണം അമിനോ–ആസിഡ് പോഷണമായി വിവരിക്കപ്പെടുന്നു.

സമ്പൂർണ്ണമാംസദങ്ങൾ അതായതു് അത്യന്താപേക്ഷിത ആസിഡുകൾ അടങ്ങിയിട്ടുള്ള മാംസദങ്ങൾ കഴിക്കുന്നതിന്റെ പ്രാധാന്യത്തെക്കുറിച്ച് ഊന്നിപ്പറയേണ്ടതാണ്. മാംസം, പാൽ, മുട്ട മുതലായ ഭക്ഷണങ്ങൾ സമ്പൂർണ്ണ മാംസദങ്ങളായി ഗണിക്കപ്പെടുന്നതിന്റെ കാരണവും അതുതന്നെ. തന്മൂലം തങ്ങളുടെ ഭക്ഷണത്തിലെ മാംസദം കൂടുതലും മൃഗമാംസത്തിൽ നിന്നായിരിക്കണമെന്ന് പലരും ചിന്തിക്കുവാനിടയായി. സമ്പൂർണ്ണമാംസദത്തിൽനിന്നുതന്നെ ആവശ്യമുള്ള മാംസദങ്ങൾ ലഭിക്കണമെന്നുള്ളത് പഴഞ്ചൻ ആശയമാണെന്നത്രെ ഇന്നത്തെ ഗവേഷകർ പറയുന്നത്. സാധാരണ ഭക്ഷണത്തിൽ ശുദ്ധമായ സസ്യഭക്ഷണത്തിൽപോലും മാംസദം ഒന്നിൽ മാത്രംഅടങ്ങിയിരിക്കാതെ പലതിൽ അടങ്ങിയിരിക്കുന്നതിനാൽ ഏതെങ്കിലും അവശ്യ അമിനോ–ആസിഡു ലഭിക്കാതെവരികയെന്നുള്ളത് അസംഭവ്യമത്രെ.

മൃഗമാംസത്തിൽനിന്ന് നമ്മുടെ ഭക്ഷണത്തിലാവശ്യമുള്ള മാംസദം ലഭിക്കണമെന്നുള്ള ആശയഗതി എങ്ങനെയുണ്ടായി? മാംസദഗുണം കണക്കാക്കിയ പ്രാരംഭഗവേഷകർ പ്രത്യേക മാംസദങ്ങൾ ഒററക്ക് എലിക്കു കൊടുത്ത് അവയുടെ വളർച്ച പരീക്ഷിച്ചറിഞ്ഞു. മാംസം, പാൽ, മുട്ട ഇവ പെട്ടെന്ന് കൂടുതൽ വളർച്ചക്കിടയാക്കിയതിനാൽ അവ ശ്രേഷ്ഠമാംസദങ്ങളായി പ്രഖ്യാപിക്കപ്പെട്ടു. വളർച്ചയെ മാത്രം അടിസ്ഥാനമാക്കി മാംസഗുണം കണക്കാക്കുന്ന ആശയഗതി മാറി
രുന്നു. പെട്ടെന്ന് വളർച്ചയെ പ്രചോദിപ്പിക്കത്തക്ക അള
ലും ഗുണത്തിലുമുള്ള മാംസദം കൊടുത്ത് പോഷിപ്പിച്ച
ണജന്തുക്കളിൽ, സാവധാനത്തിൽ വളരത്തക്ക ആ
കൊടുത്ത് പരീക്ഷിച്ച ജന്തുക്കളെക്കാൾ കൂടുതൽ അപ
ം ബാധിക്കുകയും നേരത്തെ ചാവുകയും ചെ
കാണുന്നു.

ംസദാഹാരം എല്ലാ അവശ്യ അമിനോ–ആസി
ഉൾക്കൊള്ളുന്നില്ലെന്നുള്ള കാരണത്താൽ
ള്ളടാ. ഓരോ ആഹാരസമയത്തും നാം
ഴിക്കുന്നതിനാൽ അവയിലുള്ള കുറവു
ഹരിച്ച് ഒരു നല്ല മാംസദച്ചേരുവ
തുകൊണ്ട് സമ്പൂർണ്ണമാംസദമെ
ന്നുള്ള പ്രശ്നം അസംഗതമാകുന്നു. ഒററ ഒരാഹാ
ജീവിക്കാമെന്നു കരുതുന്നവർ ആരും കാണുകയില്ല
കാരമുള്ള ആഹാരം വളരെ വിരക്തവുമായിരിക്കും. ില
സാധിക്കാൻ ഈശ്വരൻ വിവിധാഹാരങ്ങൾ നൽക ആ
ക്കുന്നു.

ഒരു മാംസദം മറെറാന്നിന്റെ കുറവു പരിഹരിക്കുന്നു എന്നു നാം പറയുമ്പോൾ അർത്ഥമാക്കേണ്ടതു് രണ്ടോ അതിലധികമോ മാംസദങ്ങൾ യോജിപ്പിച്ച് കഴിക്കുമ്പോൾ അവ പ്രത്യേകം കഴിക്കുന്നതിനേക്കാൾ കൂടുതൽ ഗുണം സിദ്ധിക്കുന്നുവെന്നാണ്.

മാംസം ആഹാരത്തിൽ അവശ്യം ഉണ്ടായിരിക്കണമെന്നുള്ള ആശയം നിയന്ത്രിത പരീക്ഷണങ്ങളെ ആസ്പദമാക്കിയുള്ളതല്ല. ആഹാരത്തിൽ മാംസം ഒരവശ്യഘടകമല്ല എന്ന് സമുന്നതന്മാരായ അനേക ഗവേഷകന്മാർ സമ്മതിക്കുകയും അവയെ ആഹാരത്തിൽനിന്നൊഴിവാക്കാമെങ്കിൽ വളരെ നല്ലതാണെന്ന് ശുപാർശ ചെയ്യുകയും ചെയ്യുന്നു. സുലഭമായി പാലുംകൂടെ ചേർത്തിട്ടുള്ള ഒരു സസ്യഭക്ഷണം മനുഷ്യന് ഏററവും ആരോഗ്യപരമായ ആഹാരമാണെന്ന് ഡോക്ടർ ഇ. വി. മക്കോളം പ്രസ്താവിച്ചിരിക്കുന്നു.

കൂടുതൽ പരിഷ്കൃതാഹാരങ്ങൾ കഴിക്കുന്നതുമൂലമോ വിവിധാഹാരത്തിന്റെ പരിമിതിയാലോ പോഷണത്തകരാറുകൾക്കിരയാകുന്ന രോഗികൾ ഇന്നു വിരളമല്ല. രോഗിയുടെ ആഹാരത്തിൽ മാംസം ഉൾപ്പെടുത്തണമെന്നു ഡോക്ടർ പറയുന്നു. മാംസം കൊടുക്കുമ്പോൾ രോഗി നന്നാവുന്നു; അങ്ങനെ സസ്യാഹാരത്തിൽനിന്നു ലഭിക്കാത്ത എന്തോ മാംസാഹാരത്തിൽനിന്നു ലഭിക്കുന്നു എന്നുള്ള തെററായ ധാരണയ്ക്കിടയാകുന്നു. പരിഷ്കൃതാഹാരത്തിൽനിന്നു സ്വാഭാവിക വൈവിദ്ധ്യാഹാരങ്ങളിലേക്കു് ശ്രദ്ധ തിരിച്ചിരുന്നെങ്കിലും രോഗി നന്നാവുമായിരുന്നുവെന്നുപരീക്ഷണങ്ങൾതെളിയിച്ചിട്ടുണ്ട്. മാംസാഹാരം പ്രദാനം ചെയ്യു പോഷകങ്ങൾ സുലഭമായി മററു സ്വാഭാവികാഹാരത്തിലും അടങ്ങിയിട്ടുണ്ട്.

അന്ധമായ പരീക്ഷണങ്ങളോ കീഴ്നടപ്പുകളോമൂലം നാട്ടിൻപുറത്തുകാരായ ജനങ്ങളുടെ പ്രധാനമായിധാന്യങ്ങളും പച്ചക്കറികളും സുലഭമായസസ്യഭക്ഷണത്തിൽ ഉന്നതമായ പോഷകഗുണം അടങ്ങിയിട്ടുണ്ട്. പയറും റൊട്ടിയുംകൂടെ ചേർത്തുകഴിക്കുന്നതിന് മാംസത്തോടു തുല്യമായ ഗുണംഉണ്ടായിരിക്കും. സസ്യാഹാരംതന്നെ വിവിധ മാംസദങ്ങൾ ആവശ്യത്തിനടങ്ങിയിട്ടുണ്ടെങ്കിൽ അതിൽ അമിനോ–ആസിഡുകളുടെ ന്യൂനത ഉണ്ടായിരിക്കയില്ല.

പാലും മുട്ടയും പച്ചക്കറികളുമടങ്ങിയ സസ്യാഹാരം മാംസാഹാരത്തിനു തുല്യമായ ഗുണപൗഷ്കല്യമുള്ളതായി ലോമലിൻഡാ സർവകലാശാല അനേക പരീക്ഷണങ്ങൾമൂലം തെളിയിച്ചു. ഉന്നതമാംസദഗുണമുള്ള ആഹാരത്തിനു മാംസാഹാരത്തെ ആശ്രയിക്കേണ്ട ആവശ്യമില്ലെന്നാണീപഠനങ്ങൾ സൂചിപ്പിക്കുന്നത്. കൊളംബിയാ സർവകലാശാലയിൽ ഭക്ഷണപോഷണവകുപ്പിന്റെ മേധാവിയായിരിക്കുന്ന ഡോക്ടർ എച്ച്. സി. ഷർമാൻ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: "ധാന്യോല്പന്നങ്ങളും, സസ്യങ്ങളും, പഴങ്ങളും, പാലും ആഹാരത്തിൽ അതതിന്റെ പൂർണ്ണസ്ഥാനം വഹിക്കുമ്പോൾ ശ്രേഷ്ഠമായ ഒരാഹാരം ലഭിക്കുന്നു. അതോടുകൂടെ മാംസം കൊഴുപ്പ് മധുരങ്ങൾ മുതലായവ ചേർക്കുന്നതിനാൽ സാധാരണപോഷണത്തിനു വലിയ വ്യത്യാസമൊന്നും ഉണ്ടാകാനില്ല."

പാലും മുട്ടയും ഒഴിവാക്കിയ പൂർണ്ണസസ്യാഹാരത്തിൽ നടത്തിയ പരീക്ഷണ പഠനറിപ്പോർട്ടിൽനിന്നും മനസ്സിലാക്കാൻ കഴിഞ്ഞിട്ടുള്ളതു് സസ്യാഹാരത്തിൽനിന്നു തന്നെയോ, മാംസാഹാരത്തിൽനിന്നുതന്നെയോ, രണ്ടുംകൂടിയുള്ള മിശ്രിത ഭക്ഷണത്തിൽനിന്നോ ലഭിക്കുന്ന മാംസദം വളർച്ചയെ ഒരുപോലെ സഹായിക്കുന്നുവെന്നത്രെ.

സാധാരണ പോഷണത്തിന് സസ്യാഹാരത്തിലെയോ പാലും മുട്ടയും ചേർത്ത സസ്യാഹാരത്തിലെയോ മാംസദ അളവും ഗുണവും മതിയായതാണെന്ന് അനേക പഠനങ്ങൾ വ്യക്തമാക്കി. എന്നിരുന്നാലും അനേകവർഷത്തേക്ക് പരിപൂർണ്ണ സസ്യാഹാരം തിരഞ്ഞെടുക്കുന്നവരുടെ ശ്രദ്ധക്കായി ഒരു കാര്യം അനുസ്മരിപ്പിക്കാനുണ്ട്. മുട്ടയും പാലും ഉൾപ്പെടുത്തിയിട്ടുള്ള സസ്യാഹാരം ആവശ്യത്തിനു ജീവകം ബി12 പ്രദാനം ചെയ്യുന്നുണ്ടെങ്കിലും പ്രസ്തുതജീവകം സസ്യ

ചർച്ച് വീക്കി ഫ്റി
കമ്മി

...നതായി ഇതുവരെ അറിയപ്പെട്ടിട്ടില്ല
...ാത്ത പരിപൂർണ്ണ സസ്യാഹാരം മാത്രം
...ഇംഗ്ളണ്ടിലും ഹോളണ്ടിലും ബി12ൻെറ
...ഗങ്ങൾ ഉളവായതായി കണ്ടു; എ
...ള്ള ...രിലും ... രോഗലക്ഷണവും പ്രത്യക്ഷപ്പെ

പൂർണ്ണ സസ്യാഹാര പ്രിയരായ അനേക പൗരസ്ത്യരും
സോയാപയറുകളുടെ ഉപയോഗിക്കുന്നതിനാൽ ബി12ൻെറ
ന്യൂനത ഉണ്ടാകുന്നില്ല പാശ്ചാത്യസസ്യഭുക്കുകൾ ഈ രീ
തി അംഗീകരിച്ചിട്ടില്ലാത്തത... ...ലാണ് ജീവകാഭാവരോ
ഗത്തിനിടയാകുന്നത്. ഈ പ്രശ്നത്തെക്കുറിച്ച് കൂടുതൽ
...ഷണം നടത്താതെ ഒരു തീരുമാനത്തിലെത്തുവാൻ സാദ്ധ്യമ

...ചുരുക്കിപ്പ... ...താൽ ഇന്ന് പാലും മുട്ടയും ഉൾപ്പെടുത്തി
...ള്ള സസ്യാഹാരം ആരോഗ്യത്തിന് പര്യാപ്തമായതാ
...ശാസ്ത്രീയമായി തെളിയിച്ചുകഴിഞ്ഞിരിക്കുന്നു. ഈ
...നത്തിൻെറ വെളിച്ചത്തിലും ആധുനിക ഗവേഷണ
...അടിസ്ഥാനമാക്കിയും ആരോഗ്യബോധിനി
...യുള്ള മററു പ്രസിദ്ധീകരണങ്ങളും ഈ ത
...പ്രാധാന്യം കല്പിക്കുന്നു.

—ആരോഗ്യബോധിനി—

---

# ...ദ രോ...ണുവിനെ സംബ ...ച്ച പുതിയ ഗവേഷണം

ചിലതരം അർബ്ബുദരോഗങ്ങളുടെ വ്യാപനം രോഗബാ
ധിതമായ സെല്ലുകളുടെ അനിയന്ത്രിതമായ വളർച്ചയേക്കാ
...പരി രോഗാണുബാധ വഴിയാണെന്ന സിദ്ധാന്തത്തിന് പി
...ന്തുണ നൽകുന്ന തെളിവുകൾ റട്ട്ജേഴ്സ് സർവകലാശാല
...യിലെ ഒരു സംഘം ശാസ്ത്രജ്ഞന്മാർ റിപ്പോർട്ടു ചെയ്തിരി
...ക്കുന്നു.

അർബ്ബുദം വളരുന്നത് പ്രസ്തുത രോഗം ബാധിച്ച സെ
...ല്ലുകളുടെ അതിവേഗത്തിലുള്ള വിഭജനത്തിലൂടെ മാത്രമാ
...ണെന്നും അതിൻെറ വ്യാപനം ശരീരത്തിൻെറ ഒരു ഭാഗത്തു
നിന്നും മറെറാരു ഭാഗത്തേക്കാണെന്നുമുള്ള സാധാരണ വി
ശ്വാസത്തിന് കടകവിരുദ്ധമാണ് ശാസ്ത്രജ്ഞന്മാരുടെ ഈ റി
പ്പോർട്ട്. 'മെററാസ്റ്റാസിസ്', എന്ന പേരിൽ അറിയപ്പെടു
ന്ന മേൽ വിവരിച്ചിരിക്കുന്ന പ്രക്രിയ അനുസരിച്ച് മൂലക്ക
രുവിൽനിന്നും അടർന്നുപോകുന്ന സെല്ലുകൾ രക്തപ്രവാഹ
ത്തിലൂടെയോ അല്ലാത്തപക്ഷം ധാതുനീരിലൂടെയോ സഞ്ച
രിച്ച് ശരീരത്തിൻെറ മറെറാരു ഭാഗത്തെ ആക്രമിക്കുകയും
അവിടം അർബ്ബുദരോഗ ബാധിത കേന്ദ്രമാക്കിത്തീർക്കുകയും
ചെയ്യുന്നു.

"റോവ്സ് സാർക്കോമ" എന്ന പേരിലറിയപ്പെടുന്ന
ഒരു വൈറസ് (രോഗാണു) സമീപമുള്ള സെല്ലുകളെ നേരി
ട്ട് ആക്രമിക്കുന്നുവെന്ന് റട്ട്ജേഴ്സ് ബയോളജി ഇൻസ്റ്റി
ട്ട്യൂട്ടിലെ ലാബറട്ടറിയിൽവച്ച് ഡോ. വിൻസൻറ് ഗ്രപ്പെ
യും ഡോ. വിക്ടർ വി. ബെർഗ്സും നടത്തിയ പരീക്ഷ
ണങ്ങളിൽനിന്നും തെളിഞ്ഞു. ടർക്കി കോഴികളിലാണ് ഈ
പരീക്ഷണം നടത്തിയത്. പുതുതായി രോഗബാധിതമായി
ത്തീർന്ന സെല്ലുകൾ മൂല അർബ്ബുദ സെല്ലുകളിൽനിന്നും സം
ജാതമായതായിരുന്നില്ല.

മനുഷ്യനെ ബാധിക്കുന്ന ചിലതരം അർബ്ബുദരോഗം
വൈറസ് മൂലമാണ് ഉണ്ടാകുന്നതെങ്കിൽ അവയെ നശിപ്പി
ക്കുന്നതിനായി ആൻറി വൈറസ് വാക്സീനുകൾ നിർമ്മി
ക്കുവാൻ സാധിച്ചേക്കുമെന്നുള്ള നൂതനാശയ്ക്ക് ഈ നിഗമന
ങ്ങൾ വക നൽകുന്നു.

ഈ നിഗമനങ്ങൾ അമേരിക്കൻ കാൻസർ സൊസൈ
ററി ജനുവരി 14—ാംതീയതി റിപ്പോർട്ടു ചെയ്തു. റട്ട്ജേഴ്
സിലെ ശാസ്ത്രജ്ഞന്മാരുടെ ഗവേഷണത്തിന് പിന്തുണ നൽ
കി വന്നിരുന്നത് ഈ സൊസൈററി ആണ്.

ഘടക ടിഷ്യൂകളെ ബാധിക്കുന്ന "റോവ്സ് സാർ
കോമ" എന്ന അർബ്ബുദത്തിൻെറ സ്വഭാവവിശേഷതകൾ,
മനുഷ്യൻെറ ഘടക ടിഷ്യൂകളിലെ അർബ്ബുദത്തിൻെറ വ
ളർച്ചയും വ്യാപനവും വിശദീകരിക്കാൻ സഹായിച്ചേക്കുമെ
ന്ന് ഡോ. ഗ്രപ്പെ പ്രസ്താവിച്ചു ശരീരത്തിലെ ഓരോ അ
വയവത്തെയും യഥാസ്ഥാനത്ത് നിറുത്തുന്നത് വളരെ ബല
വും അയവുമുള്ള ഈ ടിഷ്യൂകളാണ്.

ടർക്കിക്കോഴികളിലെ അർബ്ബുദത്തിൻെറ വളർച്ചയും
അതിൻെറ ശരീരത്തിലെ വിദൂരസ്ഥിതമായ ഭാഗങ്ങളിലു
ണ്ടായ ആക്രമണവും അർബ്ബുദബാധിതമായ സെല്ലുകൾ മൂല
മല്ല പ്രത്യുത അർബ്ബുദ വൈറസിൻെറ പകർച്ചമൂലമാണെ
ന്ന് റട്ട്ജേഴ്സ് ഗവേഷകന്മാർ ഊന്നിപ്പറഞ്ഞു. രോഗവ്യാ
പനത്തിൻെറ തോത് വൈറസ് എന്തുമാത്രമാണുള്ളത്, ഈ
വൈറസിനെ ചെറുത്തു നിൽക്കാൻ പക്ഷികൾക്ക് നൈസർ
ഗ്ഗികമായുള്ള ശക്തി എന്നിവയെ ആശ്രയിച്ചിരിക്കും.

---

# വാർത്തകൾ

ന്യൂയോർക്കിലെ യൂണിയൻ സെമ്മിനാരിയിൽ സോ
ഷ്യൽ എതിക്സ് പ്രൊഫസറും ഡീനുമായ ഡോ. ജോൺ
സി. ബന്നററ് അവിടത്തെ പ്രസിഡണ്ടായി (പ്രിൻസി
പ്പൽ) തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. ഡോ. ബന്നററിന്
61 വയസ്സുണ്ട്. അദ്ദേഹം യുണൈററഡ് ചർച്ച് ഓഫ്
ക്രൈസ്റ്റിൽ ഒരു വൈദികനാണ്. ഡോ. എച്ച്. പി.
വാൻഡ്യൂസൻെറ പിൻഗാമിയായിട്ടാണ് ഡോ. ബന്നററ്
പ്രസിഡണ്ടുപദത്തിൽ പ്രവേശിക്കുന്നത്.

## എം. ഡി. യിൽ ജൂണിയർ കോളജ്

മലങ്കരമെത്രാപ്പോലീത്തായുടെ മാനേജ്മെൻറിൽ നട
ത്തുന്നതിന് അനുവാദം ലഭിച്ചിട്ടുള്ള ജൂണിയർ കോളജ് കോ
ട്ടയത്ത് എം. ഡി. സെമിനാരിയിൽ ആരംഭിക്കുന്നതിനു
തീരുമാനിച്ചു. കോളജിൻെറ നടത്തിപ്പു സംബന്ധിച്ച് വി
ശദമായ അന്വേഷണം നടത്തി റിപ്പോർട്ടു സമർപ്പിക്കാൻ മാ
ത്യൂസ് മാർ ഇവാനിയോസ് മെത്രാപ്പോലീത്താ പ്രസിഡ
ണ്ടും കല്ലൂപ്പറമ്പിൽ ഫാ. വി എം. വറുഗീസ് കൺവീനറു
മായി ഒരു കമ്മിററിയെ ചുമതലപ്പെടുത്തിയിട്ടുണ്ട്.

## ബോംബെ യുവജനസമാജം

ബോംബെ സെൻറ് മേരീസ് ഇടവകയുടെ യുവജനസ
മാജങ്ങളുടെ വാർഷിക പൊതുയോഗം ഇടവകവികാരി ഫാ
ദർ ഏ. സി. കോശിയുടെ അദ്ധ്യക്ഷതയിൽകൂടി. 1963—
ലെ റിപ്പോർട്ടും കണക്കും പാസ്സാക്കുകയും 1964—ലേക്ക്
താഴെ പറയുന്നവരെ ഭരണസമതിയിലേക്ക് തിരഞ്ഞെടുക്കു
കയും ചെയ്തിരിക്കുന്നു. ശ്രീ. പി. എസ്. ജോർജ് (വൈ
സ്പ്രസിഡണ്ട്) കെ. ഐ. വറുഗീസ് (സെക്രട്ടറി) വി.
സി. ജയിക്കബ് (ട്രഷറർ) കെ. ജോൺ, യേശുദാസൻ,
ജോർജ്മാത്യു, ബാബു, വറുഗീസ്, ജോയി കുറിച്ചി. ഉപ
ദേശകസമിതി അംഗങ്ങളായി ജോൺ ആൻറണി, എൻ.
പി. ലാസറസ്, കെ. യു. കുര്യൻ, കെ. എ. സ്ക്കറിയ എ
ന്നിവരെയും തിരഞ്ഞെടുത്തു.

## കാനറാപള്ളികൾക്ക് സംഭാവന

ദക്ഷിണകാനറായിൽകുടിയേറിപ്പാർത്തുവരുന്ന...
ഡോക്സ് സഭാംഗങ്ങളുടെ ആവശ്യത്തിലേക്ക്...
ള്ളികൾ എത്രയുംവേഗം പണിയേണ്ടിയിരി...
അതിലേക്കു കുറെ സംഭാവനകൾ ഇതിനകം ല...
പക്ഷേ നല്ല തുകകൂടി ഇനിയും ഉണ്ടാകേണ്...
ന്നും പണികൾക്ക് സഹായഹസ്തം നീ...
വർ പണവും പള്ളിസാമാനങ്ങളും താമ...
രളഭദ്രാസനമെത്രാപ്പോലീത്താ മാത്യ...
സ്യോസ് തിരുമേനി (എം. ഡി. ...
യുടെ പേർക്ക് അയയ്ക്കണമെന്...
സ് പി. മുണ്ടകുഴി അറിയിക്...

Reg. No. K. 289

ചർച്ച് വീക്ക

# C. S. LEWIS

**Fr. Bede Griffiths**

When I first met C. S. Lewis I was an undergraduate at Oxford and he was my tutor in English at Magdalen College At this time - it was in October 1927 - he was an agnostic and I had as little positive belief as he had. Even then I admired the extraordinary integrity of his mind and the acuteness of his judgement. When I left Oxford we kept up a correspondence together, which continued to the time of his death. During this time we both found ourselves moving steadily towards a Christian faith and the interchange of letters and the conversations which I had with him in these early years had a decisive effect on both our lives. To become a Christian in the Oxford of that time was no easy matter. It was solidly entrenched (as it still is to a large extent) in that kind of secular humanism, which will tolerate everything except a dogmatic faith. For Lewis it meant a radical conversion, and given the intense integrity of his mind, it involved a rethinking of everything he had come to believe. It was the intensity of this rethinking, which gave such value to his apologetic when he came to defend the Christian faith later on.

But for Lewis it was much more than a mental conversion, it was a moral conversion. When I knew him, he had already sowed his wild oats-he has told the story of his early life in Surprised By Joy-and was a model of a respectable don. But to change from this to the kind of Christian commitment to which he felt called was for him a constant battle. In his letters he described it as a struggle to be 'obedient' and for a free thinker as he was there is no doubt that obedience of mind and will is the most difficult thing to learn. It came out eventually in a character of extraordinary generosity, which became more and more inspired by sheer charity.

Lewis' influence at Oxford was probably greatest in the years before the war. He was a magnificent lecturer and attracted undergraduates of all types. In his lectures on English literature, he managed to give his hearers a conception of the Christian background English literature, beginning from the time of Dante, was something new in Oxford. At this time he n a Socratic Club, which became the centre for hical discussion in Oxford and put Christianity in a way which had not been done for a But in the end Lewis suffered a defeat here of the 'logical positivists', the school of h has since prevailed at Oxford and niversal scepticism. Lewis, as he told nces for the existence of God com- y the attack of this school and he

hen grew in another direction. war he was invited to give talks on religion at army and R. A. F. mps and were an extraordinary success. Later these talks broadcast and published in book form under th Mere Christianity. They seem to me to be still the best apologetic for Christianity whic written. Lewis had an extraordinarily He told me once that he found th appreciated by those who took whether Roman Catholics, A Salvation Army. The people were the 'liberal' Christians. His w and profound faith. Though he had th objections to it which the most sophisti could make, he kept a 'common touch', an Johnson (for whom he had a great admiration) always to appeal to the 'common reader'.

His most striking success was with one of h books, the Screwtape Letters This is one of th religious books which has sold in millions. Consis letters written by an elderly devil to his young n on the practical problems of tempting human being contains some most penetrating analysis of the psych logy of sin. As Lewis realised, the greatest weapo in the devil's power is that by which he is able t convince the ordinary rational man that he does no exist. This book, like the less well-known Great Divorce, brought the reality of heaven and hell and the demands of morality before the reading public more forcibly than had been done for a long time. Probably no writer of his generation has had a comparable influence as a Christian on the present day world.

Though he remained a don all his life, first at Magdalen, Oxford, and then in his last years at Magdalen, Cambridge, he never quite looked the part. He had a rather big florid face like a farmer, and never lost the flavour of the Northen Ireland countryside from which he came But he had another side to his nature, which I for one would never have expected, which came out in his planetary novels - a sort of fore-taste of science fiction - and his books for children. But deeper than this was the mystical sense, which he described so movingly in his auto-biography Surprised By Joy. It was this that really set him apart and when he became a Christian made his religion so profound. I saw him for the last time only a month before his death, when I was able to visit him in his home in Oxford. He had already been at death's door and I feared that he had not long to live. But I cannot imagine anyone who was better prepared for death. He had a firm faith in the resurrection, and in any case his deepest sense had always been of the transitoriness of earthly joy and the way it only served to stir up a longing for heaven I for one cannot regret that he has now reached the land of his heart's desire.

d by N. M. Abraham B. A. at the Malayala Manorama Press, Kottayam.